Registered No. M—77

പുസ്തകം ൮] [ലക്കം ൧൦
൧൯൦൯—ന്ന ൧൦൮൫ തുലാം

# മലങ്കരഇടവകപത്രിക.

മാസംതോറും പ്രസിദ്ധപ്പെടുത്തുന്നതു.



നമ്മുടെ കർത്താവായ യേശുക്രിസ്തുവിൻെറ കുരിശിങ്കലല്ലാതെ
പുകഴ്ച ചെയ്വാൻ സംഗതി വരരുത്.
[മാർ പൌലൂസ്]

സംഗതി വിവരങ്ങൾ. — പുറം.



മാർ തോമസ്സ് പ്രസ്സ്
കോട്ടയം.

പ്രസിദ്ധകൻ ററി. ജീ. കൊച്ചുമ്മൻ.



# പഞ്ചാംഗം.

തെശ്രീൻഹ്രോയി— വൃശ്ചികം

൧൯൦൯. ൧൦൮൫.

നവംബർ— ഡിസംബർ

| ആഴ്ച. | സൂ. | മ. | ഇം. | വിശേഷ ദിവസങ്ങൾ. |
|---|---|---|---|---|
| ഞാ | ൧ | ൨൯ | ൧൪ | ൧-ാംനു- (കൂദശ് ഈത്തൊ) അതായ്തു പള്ളിശുദ്ധീകരണം. |
| തി | ൨ | ൩൦ | ൧൫ | |
| ചൊ | ൩ | ൧ | ൧൬ | |
| ബു | ൪ | ൨ | ൧൭ | |
| വ്യാ | ൫ | ൩ | ൧൮ | |
| വെ | ൬ | ൪ | ൧൯ | |
| ശ | ൭ | ൫ | ൨൦ | |
| ഞാ | ൮ | ൬ | ൨൧ | ൮-ാംനു (ഹൂദാസ് ഈത്തൊ) അതായ്തു പള്ളിപ്രതിഷ്ഠ |
| തി | ൯ | ൭ | ൨൨ | |
| ചൊ | ൧൦ | ൮ | ൨൩ | |
| ബു | ൧൧ | ൯ | ൨൪ | |
| വ്യാ | ൧൨ | ൧൦ | ൨൫ | ൧൨-ാംനു- കോട്ടയം സിമ്മനാരിസ്ഥാപകൻ മാർ ദീവന്നാസ്യോസിന്റെ ഓൎമ്മ. |
| വെ | ൧൩ | ൧൧ | ൨൬ | |
| ശ | ൧൪ | ൧൨ | ൨൭ | |
| ഞാ | ൧൫ | ൧൩ | ൨൮ | ൧൫-ാംനു- സ്കറിയായോടുള്ള അറിയിപ്പു. |
| തി | ൧൬ | ൧൪ | ൨൯ | |
| ചൊ | ൧൭ | ൧൫ | ൩൦ | |
| ബു | ൧൮ | ൧൬ | ൧ | |
| വ്യാ | ൧൯ | ൧൭ | ൨ | |
| വെ | ൨൦ | ൧൮ | ൩ | |
| ശ | ൨൧ | ൧൯ | ൪ | |
| ഞാ | ൨൨ | ൨൦ | ൫ | ൨൨-ാംനു- ദൈവമാതാവിനോടുള്ള അറിയിപ്പു. |
| തി | ൨൩ | ൨൧ | ൬ | |
| ചൊ | ൨൪ | ൨൨ | ൭ | |
| ബു | ൨൫ | ൨൩ | ൮ | |
| വ്യാ | ൨൬ | ൨൪ | ൯ | |
| വെ | ൨൭ | ൨൫ | ൧൦ | |
| ശ | ൨൮ | ൨൬ | ൧൧ | ൨൮-ാംനു- മാർ യാക്കോബുബൂർദാനായുടെ ഓൎമ്മ. |
| ഞാ | ൨൯ | ൨൭ | ൧൨ | ൨൯-ാംനു- (മെസൽത്തൊ) അതായ്തു കന്യകമറിയാം ഏലിശ്ബായുടെ അടുക്കൽ പോയതു. ബത്തനോൻദസ്രൂഗിലെ മാർ യാക്കോബു എപ്പിസ്കൊപ്പായുടെ ഓൎമ്മ. |
| തി | ൩൦ | ൨൮ | ൧൩ | ൩൦-ാംനു മാർ അന്ത്രയോസുശ്ലീഹായുടെ ഓൎമ്മ. |

# മലങ്കര ഇടവകപത്രിക

പുസ്തകം ൧൮ | ൧൱൦൱ തുലാം | ലക്കം ൧൦

## ഇരുപതാംശതാബ്ദത്തിലെ സുറിയാനിക്കാർ.

കെ. വി. ചാക്കൊ ബി. എ. എൽ. റി.

(തുടൎച്ച)

നമ്മുടെ സമുദായത്തിന്റെ അധഃപതനത്തിനുണ്ടായ മറെറാരുകാരണം വ്യവസായകാൎയ്യങ്ങളിൽ ഇതുവരെയും കാണിച്ചിട്ടുള്ള അനാസ്ഥയത്രെ. തുറമുഖങ്ങളൊ വലിയ കൃഷികൾ നടത്തുന്നതിനുള്ള പുഞ്ചയൊ മലനാടോ നമ്മുടെ കൂട്ടൎക്കു മിക്കവാറും ഇല്ലെന്നുതന്നെ പറയാം. ക്രമമായും ശരിയായും ധനം വൎദ്ധിപ്പിക്കാവുന്ന സ്ഥിതിയിലല്ല നമ്മുടെ ജനങ്ങൾ സ്ഥിതി ചെയ്യുന്നതു്. തിരുവിതാംകൂറിൽ നമ്മുടെ ജനത്തിന്റെ ഒരു വലിയ ഭാഗം അധിവസിക്കുന്നുണ്ടല്ലൊ. അവിടെ മിക്കവാറും മദ്ധ്യസ്ഥാനം ആണു് അവൎക്കുള്ളതു. അതു ആ രാജ്യത്തിലേക്കും ദുൎഭൂമിയുമാണു്. സാമുദായിക സ്ഥിതി എങ്ങിനെയിരുന്നാലും മതി. മററുകാൎയ്യങ്ങളെ അതു ബാധിക്കയില്ല എന്നുപറയുന്നവർ ഏറെ ആരും ഉണ്ടെന്നു തോന്നുന്നില്ല. ജനസമുദായത്തിനു അഷ്ടിക്കുമുട്ടായിവരികയൊ നിലത്തിനു പോരാതാവുന്നതിലധികം ജനം ഉണ്ടാകയൊ ചെയ്താൽ മാൎഗ്ഗനിഷ്ഠയും സാമൂഹ്യ നടപടികളും എല്ലാം കീഴ്മേൽ മറിഞ്ഞുപോകും. കൃഷി ആയിരുന്നു ഇതുവരെയും നമ്മുടെ ആശ്രയം. ഇപ്പോൾ അതും മതിയാകയില്ലെന്നായിതുടങ്ങിയിരിക്കുന്നു. ഇങ്ങിനെയെല്ലാം ഇരിക്കുമ്പോൾതന്നെ ഒരു ചെറിയജാതിയാകുന്ന നാം മതവൈപരീത്യവും ദുൎവ്വാശിയുംകൊണ്ടു കലഹിച്ചു് ഉള്ള സമയവും ശ്രമവും എല്ലാം അതിനുവേണ്ടി ദുൎവ്യയം ചെയ്യുന്നതിനു സംഗതിയാകിയ ശനികൾക്കശനിതന്നേ.

ഇങ്ങിനെയെല്ലാമിരുന്നാലും ഈ കാലത്തു ശേഷിച്ചിരിക്കുന്ന നാം സമുദായോദ്ധാരണത്തിനായി എന്താണു് ചെയ്യേണ്ടതു്? ഈ ഉദ്ദേശസിദ്ധിക്കു സഹായങ്ങളായ പലതും നമുക്കുണ്ടു. ഇതരവകുപ്പുകളെ അപേക്ഷിച്ചു ന്യായമായ നിബന്ധനകളൊടുകൂടിയ സ്വാതന്ത്ര്യം ഇപ്പോഴത്തെ ആവശ്യത്തിനെങ്കിലും ഉള്ള സമ്പത്തു ആഭിജാത്യം ഇവ ഒക്കെയും നമുക്കു ഉപയോഗപ്പെടുത്താവുന്നതാണു്.

നമ്മുടെ നാടാകുന്ന ഏഷ്യായിൽതന്നേ നമുക്കു ബന്ധുക്കളായ ഒരു ജനസമുദായം ഉണ്ടെന്നുള്ളതു കുറഞ്ഞപക്ഷം നമ്മുടെ മനസ്സിനെ വിശാലമാക്കുകയും അതിന്റെ ഗതിയെ അധികം വിസ്തൃതമാക്കുകയും ചെയ്യുമെന്നുള്ളതിനു സംശയമില്ല. സൎവ്വക്രിസ്തീയരുടെയും ആദരവിനേയും ഭക്തിയേയും വൎദ്ധിപ്പിക്കുന്നതും അപ്രത്യക്ഷനായ മശീഹായോടുള്ള ബന്ധത്തെ സ്ഥൂലമായ കാൎയ്യങ്ങളെകൊണ്ടു ദൃഢീഭവിപ്പിക്കയുംചെയ്യുന്നതുമായ വിശുദ്ധപട്ടണത്തോടു നമുക്കു അടുത്തകാലത്തു ഉണ്ടായിട്ടുള്ള സംബന്ധവും ആകാലത്തുതന്നെ നമ്മുടെ വന്ദ്യപിതാക്കന്മാരിൽ ചിലൎക്കു എജിപ്തിലുംമററും യാത്രചെയ്യുവസരത്തിൽ അവിടെയുള്ള പുരാതന സഭകളിലെമേലദ്ധ്യക്ഷന്മാരും മറ്റുള്ളവരുമായി ഉണ്ടായ പരിചയവും മൈത്രിയും നിശ്ചയമായിട്ടും നമ്മുടെ ആശയത്തെ വൎദ്ധിപ്പിക്കയും നമ്മുടെ ഇടുങ്ങിയസ്ഥിതിയെ ഭേദപ്പെടുത്തുകയുംചെയ്യുമെന്നുള്ളതിനു സംശയമില്ല. കോളനികൾ ഉണ്ടായതുകൊണ്ടു ഇംഗ്ലണ്ടു എത്ര വലുതായി എന്നറിയാമല്ലൊ. സ്വാതന്ത്ര്യംഎന്നുള്ളപദം പലവിധത്തിലും ഉപയോഗിക്കുന്നവരും നമ്മുടെനാട്ടിൽ ഉണ്ടു്. എന്നാൽ ആ വാക്കിനാൽ നിൎദ്ദേശിക്കപ്പെടുന്ന കാൎയ്യത്തിന്റെപുഷ്ടിയും സമ്പത്തും മാത്രമേ അതിനെ ഗണനീയവും ആദരണീയവും ആക്കിതീൎക്കുന്നുള്ളു. പാസ്ഫിക്കു ദ്വീപുകളിലെ കിരാതന്മാൎക്കു യഥേഷ്ടം ഓടിനടക്കാം. യാതൊരു ചട്ടവും അവരെ ബുദ്ധിമുട്ടിക്കുന്നില്ല.

നേരെമറിച്ചു ഇംഗ്ലണ്ടിൽ പ്രധാന മന്ത്രിയായിരുന്നപ്പോൾതന്നെ മോട്ടോർവണ്ടി ന്യായവിരുദ്ധമായ ശീഘ്രതയോടുകൂടെ ഓടിച്ചതിനു ബാൽഫർ എന്ന മഹാൻ മൂന്നുതവണ പ്രായശ്ചിത്തം ഒടുക്കേണ്ടിവന്നു. എവിടെ ആണു് സ്വാതന്ത്ര്യം അധികം ഉള്ളതു? നമ്മേ "ഒരു പരദേശികസമൂഹം" എന്നു ഒരിക്കൽ നമ്മുടെ അംശമായിരുന്ന ഒരു കൂട്ടർ ഈയിടെ പറകയുണ്ടായി. ഇവ ഒക്കെയും സംഗതികളുടെ ഗുരുലഘുത്വം അറിയാതെ വിവരക്കേടുപറയുന്നതായിട്ടേ വിചാരിപ്പാൻപാടുള്ളു. സ്കോട്ട്ലാണ്ടിലെ "മലമൂടന്മാരുടെ വാദത്തിനു പാർല്ലമെണ്ടു ഒടുവിൽ എന്തു കല്പിച്ചു എന്നുള്ളതു നാം ഓർക്കുന്നുണ്ടല്ലോ.

പതിനാറാം ശതാബ്ദത്തിൽ യൂറോപ്പിൽ സാക്സൺവർഗ്ഗക്കാരെ വിശേഷാൽ ഇളക്കിയ നവീകരണം പല ഗുണങ്ങളോടുകൂടെ അനേകദോഷങ്ങളെയും ചെയ്തു എന്നത്രെ ഗണനീയന്മാരും നിഷ്പക്ഷമാനസന്മാരുമായ ചരിത്രകാരന്മാരുടെ വിധി. നമ്മുടെ നാട്ടിലും ഈ വകശക്തികളെ പ്രയോഗിക്കുമ്പോൾ യൂറോപ്പിലെ ആബദ്ധ്യങ്ങളെക്കൂടെയും ഇവിടെ ആവർത്തിക്കണം എന്നു ചിലർ പരമാർത്ഥമായിട്ടും വിചാരിച്ചുപോരുന്നതു കഷ്ടകാലംതന്നെ. യൂറോപ്യന്മാരുടെ സാമുദായികസമ്പ്രദായങ്ങളോടു നാന്നാചേർന്നുവരുന്ന പല നൂതനരീതികളും നമ്മുടെ നാട്ടിൽ ഏർപ്പെട്ടുതുടങ്ങിയിരിക്കുന്നു. നമുക്കു വളരെ ബലഹീനതയുണ്ടെങ്കിലും പല ദൌരാത്മ്യവും ഉണ്ടെങ്കിലും ഈവക ആബദ്ധ്യങ്ങളുംകൂടെ (അവ ആബദ്ധ്യങ്ങളാണെന്നറിഞ്ഞതിന്റെശേഷവും) അകത്തു കയററീട്ടില്ലാത്തതു അത്യന്ത അനുഗ്രഹമായി. അല്ലെങ്കിൽ ചരിത്രപാരായണംകൊണ്ടു ഒരുഫലവുമില്ലല്ലോ. വേദപുസ്തകത്തിനും വിശ്വാസങ്ങൾക്കും അടിസ്ഥാനം വേദപുസ്തകം എന്നുമാത്രം പറഞ്ഞുവരിക ൧൬ മുതൽ ൧൮ വരെയുള്ള ശതാബ്ദങ്ങളിൽ നടപ്പായിരുന്നു. എന്നാൽ പത്തൊമ്പതാം ശതാബ്ദത്തിന്റെ ഉത്തരാർദ്ധത്തിലും ഇരുപതിലും ഈ വക അഭിപ്രായങ്ങൾ കൂസലില്ലാതെ പുറപ്പെടുവിക്കാൻ പ്രോട്ടസ്റ്റാന്റുവേദശാസ്ത്രജ്ഞന്മാരിൽതന്നെ ഗണനീയന്മാരായ ആളുകൾ എത്രപേർ ഇപ്പോൾ ഉണ്ടെന്നു അന്വേഷിച്ചറിയേണ്ടതു തന്നെ ആണു്. ഏതല്ക്കാലത്തുള്ള വിദ്യാഭിവൃദ്ധി പഴയ അഭിപ്രായങ്ങളിൽ പലതിനേയും എത്ര കീഴ്മേൽ മറിച്ചിട്ടുണ്ടെന്നുള്ളതു അറിയാൻ നമ്മുടെ നാട്ടിൽ ഉള്ള ഉപദേഷ്ടാക്കന്മാരിൽ പലരും ശ്രമിച്ചിരുന്നെങ്കിൽ നന്നായിരുന്നു. ഇങ്ങിനെയുള്ള പല കാര്യങ്ങളിലും നമ്മുടെ സമുദായം അതിരുകവിഞ്ഞുപോയില്ലെന്നുള്ളതു ആശ്വാസഹേതുകമാണു്. ഇങ്ങിനെയുള്ള നവീനമാർഗ്ഗങ്ങളിൽ ചിലതെല്ലാം ഒരു ജനസമുദായത്തിനും ഒരിക്കലും ഗുണപ്രദങ്ങളായിരിക്കയില്ലെന്നു ഇവിടെ ശഠിക്കയല്ല. മലബാറിലുള്ള സുറിയാനിക്കാർക്കു ഇതു അത്ര തക്കതല്ലെന്നുമാത്രം ഇവിടെ പറഞ്ഞാൽ മതിയല്ലോ.

ഇങ്ങിനെ പല ഗുണങ്ങളും പല ദുശ്ശകുനങ്ങളും നമ്മുടെ സമുദായത്തിൽ ഇപ്പോഴും ഉണ്ടെങ്കിലും നമ്മുടെ പോരായ്മയേയും കുറവിനേയും കുറിച്ചു് നാം ബോധവും ഉണർച്ചയും ഉള്ളവരായിരിക്കേണ്ടതാണു്. നാം എല്ലാംകൂടെ മൂന്നുലക്ഷത്തോടടുത്തുള്ള ഒരുജനം മാത്രമേയുള്ളു. തെക്കുവടക്കു ഏകദേശം നൂററിഅമ്പതു നാഴികയ്ക്കുള്ളിൽ ആണു് ഇവർ എല്ലാം നിവസിക്കുന്നതു എന്നിരുന്നാലും തമ്മിൽ വലിയ അടുപ്പമോ പരിചയമോ അറിവൊ കൂടാതെയാണു് കാലംകഴിക്കുന്നതു്. അററം അടുത്തുള്ള കുന്നംകുളവും കുണ്ടറയും തമ്മിൽ പറയത്തക്ക ഒരു ബന്ധവുമുള്ളതായി അറിയുന്നില്ല. അന്യോന്യം പരിചിതന്മാരായ പത്തുപത്തു പേരുവീതം രണ്ടുദിക്കിലും ഉണ്ടോ എന്നറിഞ്ഞാൽ കൊള്ളായിരുന്നു. സമുദായാചാരങ്ങളിൽതന്നെ കൊല്ലവും കോട്ടയവും കൊച്ചിയും തമ്മിൽ വളരെ അന്തരമുണ്ടു്. ഇങ്ങിനെയെല്ലാം വരുന്നതിനുണ്ടായ കാരണം നമുക്കു സാർവ്വഭൌമനായ ഒരുനേതാവു് ഇല്ലാതെപോയതുകൊണ്ടാണു്. വലിയ തിരുമേനിയുടെയും അന്തരിച്ചുപോയ കൊച്ചുതിരുമേനിയുടെയും ശരീരം വടക്കരുടേതും മനസ്സു് ദീർഘ സംസർഗ്ഗംകൊണ്ടു് ഒട്ടുമുക്കാലിൽ അധികവും തെക്കരുടേതും ആയതുകൊണ്ടു ആരുടെയും ശ്രദ്ധ ആകർഷിക്കപ്പെടാതെതന്നെ സമുദായത്തിനു എന്തുമാത്രം സംഘടനവും സംയോജിപ്പും വന്നിട്ടുണ്ടു്? കിഴക്കെ അതിരു മലനാടുകളും പടിഞ്ഞാറേതു സമുദ്രവും തെക്കും വടക്കും ആവിവണ്ടികളുമായി എടുത്താൽ നമുക്കുള്ളവരെല്ലാം അതിനുള്ളിൽപെടും, കിഴക്കുപടിഞ്ഞാറായി പല വരകൾ കുറുകെ വരച്ചാൽ ഈ സ്ഥലത്തെ അഥവാ

ഈ സ്ഥലനിവാസികളെ ഏറക്കുറെ യാതൊരുഭേദവുംകൂടാതെ വേർതിരിക്കാം. കുന്നംകുളങ്ങര മുതലായി പറവൂര് വരെയുള്ള സ്ഥലത്തെ പറവൂരിനടുത്തുള്ള ഒരുവരകൊണ്ടു ഭാഗിക്കാം. രണ്ടാമത്തേതു കോട്ടയത്തിനടുത്താണ്. മൂന്നാമത്തേതു ചാത്തന്നൂരിനടുത്തു ആകാം. ഈ വരകൾ ലംഘിച്ചു ദുർല്ലഭം ചില പോക്കുവരവുകൾ ഇല്ലന്നു ആരും വാദിക്കുന്നില്ല. ആകപ്പാടെയുള്ള സ്ഥിതിയെക്കുറിച്ചു പറയുന്നതുമാത്രമേയുള്ളു. ഇങ്ങിനെ ഏറക്കുറെ സംബന്ധമില്ലാത്ത നാലു അറകൾ ഒരു മുറിക്കകത്തുള്ളതു വളരെ ശോചനീയമാണന്നു പറയേണ്ട ആവശ്യമില്ലല്ലൊ. നമുക്കുണ്ടായിട്ടുള്ളതും ഇപ്പോഴും ഉള്ളതുമായ പല തിരുമേനിമാരും വടക്കുനിന്നു തെക്കോട്ടു കടക്കാതിരുന്നെങ്കിൽ ഈ സമ്മേളനംതന്നെ ഇവിടെവെച്ചു നടക്കുമായിരുന്നൊ എന്നു സന്ദേഹമാണ്.

വേദപുസ്തകവായനയിലും മ്ശിഹായുടെ സുവിശേഷത്തെക്കുറിച്ചുള്ള യഥാർത്ഥമായ അറിവിനെക്കുറിച്ചുള്ള അന്വേഷണത്തിലും നാം കുറെക്കൂടെ ഉററിരുന്നു എങ്കിൽ അധികം നന്നായിരുന്നു. ദിനംതോറും ഉള്ള ജീവിതത്തിൽ നമ്മുടെ സഹോദരന്മാരോടും അയൽക്കാരോടും ഉള്ള നടപടിയിൽ നാം കാണിക്കുന്ന ക്രിസ്തുസ്വഭാവമാണ് സാക്ഷാൽ സത്യമായ മാർഗ്ഗത്തിൻെറ ലക്ഷണം; ഉത്തമനും വിശ്വാസിയുമായ ഒരു ക്രിസ്ത്യാനിക്കു തൻെറ സഭയാൽ നിയമിക്കപ്പെട്ടിരിക്കുന്ന ആചാരങ്ങളും കർമ്മാനുഷ്ഠാനങ്ങളും തന്നിലുള്ള ക്രിസ്തുജീവനെ പോഷിപ്പിക്കയും ബലപ്പെടുത്തുകയും ചെയ്യുന്നതിനുള്ള ദൈവദത്തമായ് മുഖാന്തിരങ്ങളാകുന്നു എന്നും മററും നമ്മുടെ പ്രാസംഗികന്മാർ എല്ലാവരും അധികം ഉൽകണ്ഠയോടു പ്രസംഗിച്ചിരുന്നെങ്കിൽ എത്രയോ അനുഗ്രഹകരമായിരുന്നു. വിദ്യാഭ്യാസപ്രചാരം സിദ്ധിച്ചിട്ടുള്ള പ്രദേശങ്ങളിൽ കുറെക്കൂടെ സൂക്ഷ്മമായപാപത്തിൽ മനുഷ്യർ ലയിക്കുന്നു. അധികം ഭക്തിപറയുന്ന ആളുകൾ കപടഭക്തിയും പലേകാര്യങ്ങളിലും കാപട്യവും കപടസംപ്രദായങ്ങളും ഉപയോഗിക്കുന്നു. നാം സൂക്ഷ്മമായ പാപങ്ങളെ ചെയ്യണമെന്നല്ല അധികം വെളിവായതിനെക്കൂടെയും കയ്പോടെ വെറുക്കണം എന്നത്രെ. നമ്മേക്കാൾ വളരെ കൂടുതൽ ഭക്തി ഉണ്ടെന്നും കൂടുതൽ ഉത്തമഗുണങ്ങളുണ്ടെന്നും പറഞ്ഞു നമ്മേ അന്യായമായും അവഹിതമായും വസിക്കുന്നവരുടെ ആത്മബോധം വെറും മിഥ്യയാണെന്നു സൂക്ഷ്മദൃക്കുകൾക്കു ബോധപ്പെടും.

നമ്മുടെ പട്ടക്കാർക്കും ഉപദേഷ്ടാക്കന്മാർക്കും ഉപദേശിമാർക്കും വേദപുസ്തകം സംബന്ധിച്ചും സഭയുടെ ഉപദേശങ്ങളെക്കുറിച്ചും അധികം അറിവു ഇനിയും വേണ്ടിയിരിക്കുന്നു എന്നുള്ള സംഗതിയിൽ ആർക്കും അഭിപ്രായഭേദം ഉണ്ടാവുകയില്ലായിരിക്കും. നമ്മുടെ ജനസമുദായം അധിവസിക്കുന്ന ചില പ്രദേശങ്ങളിൽ വിദ്യാഭ്യാസവും നാഗരീകത്വവും ഇനിയും വളരെ വരുവാനുണ്ട്. ഇവയും ഇവയെപോലെയുള്ള മററും അനേകം പോരായ്മകളും നമുക്കുണ്ടു. അന്യരോടു നമ്മെ, താരതമ്യപ്പെടുത്തണമെന്നുള്ളതു എപ്പോഴും ഒരുപോലെ സുഖപ്രദമായ ഒരുനയം അല്ല. ഇവയ്ക്കുള്ള പരിഹാരമാർഗ്ഗങ്ങളും ഉണ്ടാക്കേണ്ടധർമ്മം നമുക്കുണ്ടു. ഇവയെക്കുറിച്ചു വിസ്തരിച്ചുപറയുന്നതിനു സമയമുണ്ടെന്നുതോന്നുന്നില്ല. കൂടാതെയും പല മഹാന്മാരും സദ്‌വൃത്തന്മാരുമായ ആളുകൾ പ്രസംഗം മുഖേനയും കുറെക്കൂടെ ഉത്തമമായ പ്രവൃത്തിമുഖേനയും ഇതിൽ തങ്ങളുടെ മനസ്സിനെ കടത്തീട്ടുള്ളതുകൊണ്ടു ചെറുപ്പക്കാർ ഈ വിഷയങ്ങളെക്കുറിച്ചു അധികം പ്രസംഗിക്കാതെയിരിക്കയാണു ഉത്തമമെന്നുതോന്നുന്നു. ഇനിക്കു ചുരുക്കം ചിലസംഗതികളെ ഈ സദസ്സിൻെറ പര്യാലോചനയ്ക്കു വിഷയീഭവിക്കത്തക്കവണ്ണം പറയുന്നതിനുള്ളു.

൧. യാതൊരുസഭയും ജാതിയും ശക്തിയുള്ളതായി തീരണമെങ്കിൽ അതു തങ്ങൾക്കു കിട്ടിയതിനെ മററുള്ളവർക്കു കൊടുക്കുന്നതിനു യത്നിച്ചുകൊണ്ടിരിക്കണം. ‘ഉള്ളവനു കൊടുക്കപ്പെടും”. “ആരു തൻെറ ജീവനെ നഷ്ടപ്പെടുത്തുന്നുവൊ അവൻ അതിനെ ലാഭമാക്കും”. നമ്മുടെ സഭയേയും മിഷ്യനറിസഭയാക്കി തീർക്കുന്നതിനു പൂർവ്വാധികം ഉത്സാഹിക്കണം. പുലയരുടെയിടയിൽ ചുരുക്കമായിട്ടെങ്കിലും നടക്കുന്ന വേല വർദ്ധിപ്പിക്കണം. ആംഗ്ലിക്കന്മാർ പുലയർക്കുവേണ്ടി എന്തെല്ലാംചെയ്യുന്നു. നാം അവർക്കുവേണ്ടി ചില ചെറിയ ബാങ്കുകൾ ഏർപ്പെടുത്തിയാലൊ, കൊയിത്തുകാലത്തു അവർക്കു കിട്ടുന്നതിൽ തൽക്കാല ആവശ്യം കഴിഞ്ഞുള്ളതു അവർക്കുവേണ്ടി സൂക്ഷിച്ചുകൊടുത്താലൊ? വളരെ ചുരുങ്ങിയപലിശയ്ക്കു അവർക്കു കടംകൊ

ട്ടുകരും കടകളിൽനിന്നു മററുള്ളവൎക്കു കിട്ടുന്നനിരക്കിനു അവൎക്കും കിട്ടത്തക്കവണ്ണം കമ്പോളങ്ങളിൽ പ്രവേശനംകൊടുക്കയും ചെയ്യുന്നതിനു ഉത്സാഹിച്ചാലൊ? എത്ര കാലമായി അവർ നമ്മെ സേവിക്കുന്നു. നാം അവൎക്കുവേണ്ടി ഒന്നുംതന്നെ ചെയ്തിട്ടില്ല. സാമുഹ്യകാൎയ്യങ്ങളിൽ കൂടെയും തുടരെയായി ഉയരാത്ത ഒരുജാതിയെ മാൎഗ്ഗകാൎയ്യങ്ങളിൽതന്നെ ഉയൎത്താൻസാധിക്കുമൊ എന്നു സന്ദേഹമാണു്.

൨. സൺഡേസ്കൂളുകളുടെ ഉപയോഗം വൎദ്ധിപ്പിക്കണം. ഉൽകൃഷ്ട വിദ്യാഭ്യാസം ഉള്ളവരിൽ യൂനിവേഴ്സിറ്റിയിലുള്ള ആളുകളുടേയും (അവൎക്കു മനസ്സുണ്ടെങ്കിൽ) സഹകരണം സ്വാധീനപ്പെടുത്തണം. നമ്മുടെ പഠിത്തക്കാരിൽ പലരും മാൎഗ്ഗകാൎയ്യങ്ങളിൽ അധികം താല്പൎയ്യമുള്ളവരല്ലെന്നു ചിലർ നമ്മെക്കുറിച്ചു സാധാരണ പറയാറുണ്ടു്. അതിൽ വല്ല വാസ്തവവും ഉണ്ടായിരിക്കാമോ? അങ്ങിനെ ചുരുക്കംപേരെങ്കിലും ഉണ്ടെങ്കിൽ അവരെത്തന്നെ അതിനു കുററം പറയരുതു്. മിശിഹായുടെ സുവിശേഷത്തിൻെറ സാക്ഷാൽ അഭ്യന്തരമായ വസ്തുതയെ അവരെ ചെറുപ്പത്തിലെ മനസ്സിലാക്കി മനസ്സിൻെറ രീതിയേയും രുചിയേയും രൂപപ്പെടുത്തി വിശ്വാസിയാക്കിയാൽ ഉൽകൃഷ്ടവിദ്യാഭ്യാസം ചെയ്യുന്ന ഒരു എല്ലാവൎക്കും ഉണ്ടാകാവുന്ന "അവിശ്വാസകാലത്ത്" അവർ കുറഞ്ഞപക്ഷം സ്വഭാവഗുണത്താൽ എങ്കിലും തങ്ങളുടെ വിശ്വാസത്തെ "കപ്പൽചേതപ്പെടുത്താതിരിക്കും". ഈ ഉദ്ദേശസിദ്ധിക്കായി നാം എത്രതന്നെ ശ്രമിച്ചാലും അതു ഒരിക്കലും നിഷ്ഫലമായിപ്പോകയില്ല. അധികമായിപ്പോയി എന്നും വരികയില്ല.

(തുടരും)

---

## "ഹൈചൎച്ചുകാരുടെ കൎമ്മാചാരങ്ങൾ"

പ്രസ്തുതവിഷയത്തെപ്പററി ഒരു ഉപന്യാസം പത്രികയുടെ മുൻഒരു ലക്കത്തിൽ ഞാൻ എഴുതിയിരുന്നു. എന്നാൽ എൻെറ ഉപന്യാസവിഷയത്തിനു ആധാരമായി ഞാൻ എടുത്തിരുന്നതു, കൽക്കട്ടായിലുള്ള ഹൈചൎച്ചുകാരുടെവകയായ എല്ലാപള്ളികളിലെയും ചാപ്പലുകളിലെയും പ്രത്യേകം എനിക്കു അധികം പരിചയമുള്ള ഗവൎമ്മെൻറുവകയായ സെൻറുജെയിംസ് പള്ളിയിലെയും, എപ്പിഫാനിപത്രം പ്രസിദ്ധം ചെയ്യുന്ന ഓക്ക്സഫൊർഡ് മിഷ്യൻവക പള്ളിയിലെയും, കൎമ്മാചാരങ്ങളോടുകൂടിയ, ആരാധനരീതിയത്രെ. കൂടാതെ പ്രസ്തുത ഉപന്യാസം ഞാൻ എഴുതിയതു, കഴിഞ്ഞ എപ്പിഫാനിപെരുനാൾദിവസം ഓക്സഫോർഡ് മിഷ്യൻപള്ളിയിലെ ശുശ്രൂഷ കണ്ടതിൻെറശേഷമാണ്. ഈ ശുശ്രൂഷയിൽ ബിഷോപ്പവർകൾ യാതൊരുസംശയവും, വൈമനസ്യവും കൂടാതെ സംബന്ധിക്കയും കുരിശു, കൊടി, ധൂപം ഇവയോടുകൂടിയുള്ള പ്രദക്ഷണത്തിൽ പങ്കുകൊള്ളുകയും ചെയ്തു. അതിനാൽ അത്രെ ഹൈചൎച്ചുകാരുടെ കൎമ്മാചാരത്തെ പൊതുവായി വിവരിച്ചതിൽ യദൃശ്ചയായി സെൻറുപൊൾസ് കത്തീഡറലും ഉൾപ്പെടുത്തുവാൻ സംഗതിയായതു. പ്രസ്തുതലേഖനം എഴുതുന്നതിനു മുൻപായി കത്തീഡറലിലെ ആരാധനരീതി ഞാൻ കണ്ടിട്ടില്ല. വേറൊരു സന്ദർഭം ഞാൻ കത്തീഡറലിൽ പോകയും ആരാധനയിൽ സംബന്ധിക്കയും ചെയ്തതിൽ കത്തീഡറലിൽ മററുള്ള ഹൈചൎച്ചുപള്ളികളിലെപോലെ കൎമ്മാചാരങ്ങൾ ഇല്ലന്നു മസ്സിലായി. ഇതിൻെറകാരണം സ്പഷ്ടമാണല്ലൊ—ലോചൎച്ചുകാർ കത്തീഡറിൽ സംബന്ധിക്കുന്നതിനാൽ അവൎക്കു വിരുദ്ധം ഉണ്ടാകാതിരിപ്പാൻ മാത്രം അത്രെ—അതിനാൽ എൻെറ ഉപന്യാസം സാക്ഷാൽ ഹൈചൎച്ചുപള്ളികളെയും ചാപ്പലുകളെയും മാത്രമെ സംബന്ധിക്കയൊള്ളു എന്നും കത്തീഡറിനെ പൂൎണ്ണമായി സംബന്ധിക്കുന്നതല്ലന്നും മാന്യ വായനക്കാരെ പ്രത്യേകം ഓൎമ്മപ്പെടുത്തുന്നു. എന്നു റ. വ. കുറിയാക്കോസു.

---

## "സ്വയപരിശോധന"

ഒരു ക്രിസ്ത്യാനിയുടെ ആത്മിക വളൎച്ചെക്കു അത്യന്തം ഉതകുന്നതും തന്റെ ധൎമ്മങ്ങളിൽ എത്രയും പ്രധാനപ്പെട്ടതും ആയ ഒന്നു "സ്വയപരിശോധനയാണ്" "തന്നത്താൻ അറികവേണം" എന്നുള്ള സാധാരണ പ്രമാണം, താന്താങ്ങളുടെ അനുഭവത്തിൽ വരുത്തുന്നതിനായുള്ള ഏക മാൎഗ്ഗവും സ്വയപരിശോധനയത്രെ. പ്രസ്തുതഗുണം കൂടാതെ ജീവിതത്തെ നിവൃത്തിച്ചുകൊണ്ടുപോകുന്നവൻ—കാററത്തു പറന്നുപോകുന്ന പൂളിക്കു സമാനൻ—എന്നു തന്നെ പറയേണ്ടിയിരിക്കുന്നു. ജീവിതോദ്ദേശത്തെ സൂക്ഷ്മബുദ്ധ്യാ ഗ്രഹിച്ചു ചുമതലകളെ ക്രമീകരിച്ചുപോകുവാൻ അവനു സാധിക്കാതെ വരുന്നു. ആത്മോദ്ദേശത്തിനായുള്ള അവന്റെ പ്രാൎത്ഥനകൾ പ്രതിഫലം ഇല്ലാതെ പൎയ്യവസാനിക്കുന്നാണ് എളുപ്പം. എന്തെന്നാൽ സ്വയപരിശോധനകൂടാതെ, അന്തരീയമനുഷ്യന്റെ ആവശ്യങ്ങൾ അറിയുന്നതിനു പ്രയാസമാണ്. അന്തരീയ മനുഷ്യന്റെ ആവശ്യങ്ങൾ എന്താണെന്നു അറിയാതെ പ്രസ്തുത ആവശ്യങ്ങൾക്കായി പ്രാൎത്ഥിക്കുവാൻ സാധിക്കുമൊ എന്നുള്ളത് സംശയമാണ്. അതിനാൽ ദൈവത്തോടു ആത്മരക്ഷാൎത്ഥം എന്ത കൃപയ്ക്കായി യാചിക്കണമെന്നു അവനു അറിവാൻ പാടില്ലാതെ തീരുന്നു. ഇങ്ങനെ ഇരിക്കവെ, അനുദിനകൃത്യങ്ങളിൽ സ്വയപരിശോധനയും സ്വയസംബന്ധവും കൂടാതെ, ആയുസിൽ, അന്യഥാ ബദ്ധപ്പെട്ടു കാലയാപനം ചെയ്യുന്ന ഒരു ക്രിസ്ത്യാനിക്കു ക്രിസ്തീയമതസാരം അനുസരിച്ചു ഒരു പരിശുദ്ധജീവിതം നേടുന്നതിനു പ്രയാസമായി വന്നുകൂടുന്നു. തന്നെയുമല്ല തന്നിലുള്ള ആത്മാവിന്റെ ആവശ്യങ്ങൾ സംബന്ധിച്ചടത്തോളം, തന്നെ തന്നെ അവൻ വഞ്ചിക്കയും ചെയ്യുന്നു. സമാധാനം—സമാധാനം—സന്തോഷം—സന്തോഷം—സൌഭാഗ്യം—സൌഭാഗ്യം—എന്നിങ്ങനെയുള്ള മനോരാജ്യത്തിൽ ദിവസം കഴിച്ചുകൂട്ടി, അവസാനം നിത്യമരണനാശപാതയിൽ അകപ്പെടുകയും ചെയ്യുന്നു.

കഷ്ടം! അനേകർ, നിത്യമല്ലാത്ത നിസ്സാരസന്തോഷങ്ങളിൽ ശരണം കൊണ്ട്—സാരാൎത്ഥങ്ങളെ കേവലം ത്യജിച്ചു കാതലായ ആത്മാവിൻ ആവശ്യകത അറിയാതെ, ജീവിക്കയും അവസാനം അൎത്ഥരഹിതമായ ആശയിൽ കുടുങ്ങി മരിക്കയും ചെയ്തിട്ടില്ലയൊ?. അവരുടെ ജീവൻ അപ്രകാരമെങ്കിൽ, അടിസ്ഥാനമില്ലാത്തവയാണെന്നല്ലാതെ എന്താണു പറയേണ്ടിയതു. അതു ക്ഷണഭംഗുരമായ ഈ ലോകത്തിൽ മണലിന്മേൽ പണിയപ്പെട്ട ഭവനംപോലെ കാണപ്പെടുകയും ക്രമേണ മറയപ്പെടുകയും ചെയ്യുന്നു. അതിനാൽ സ്വകൃത്യനിൎവ്വഹണത്തിനു, ചുമതലയുള്ള മനുഷ്യൻ—ക്രിസ്ത്യാനിതന്നെ—തന്റെ ജീവിതോദ്ദേശങ്ങൾ ഗുണോല്പാദകങ്ങളായി പരിണമിക്കണമെങ്കിൽ—തുടസം മുതലെ സകല ക്രിയകളും—സ്വയപരിശോധനയോടുകൂടി ചെയ്യട്ടെ—: ക്രിസ്ത്യാനിയുടെ ക്രിസ്ത്യാനിത്വം, സ്പഷ്ടം ചെയ്യപ്പെടേണ്ടിയതും—പരിശുദ്ധാത്മാവാം ദൈവത്തിന്റെ സഹായത്തോടുകൂടിയ സ്വയപരിശോധനയാൽ അത്രെ—: പ്രത്യേകമായി നമ്മുടെ ആത്മാവിന്റെ പുലൎച്ചെക്കും രക്ഷെക്കുംവേണ്ടിയുള്ള നിത്യഭക്ഷണമാകുന്ന രക്ഷിതാവിന്റെ വിശുദ്ധ തിരുശരീരരക്തങ്ങളെ അനുഭവിപ്പാൻ നാം സമീപിക്കുന്നതിനുമുൻപായി നമ്മെ വെടിപ്പായി നാം പരീക്ഷിച്ചുനോക്കുവാൻ നാം കടമ്പെട്ടിരിക്കുന്നു. നേരമറിച്ചു അശുദ്ധിയുള്ള ആചാരങ്ങളോടും അന്ധ

കാരമയമായ ഹൃദയങ്ങളോടും നാം വിശുദ്ധ തിരുമേനിയെ നാവിലേക്കു സ്വീകരിക്കുന്നെങ്കിൽ നാം നമ്മെതന്നെ നശിപ്പിക്കുന്നു—അതിനാൽ വിശുദ്ധരഹസ്യങ്ങളിലേക്കു അടുക്കുന്നതിനുമുൻപായി വിശുദ്ധ അപ്പസ്തോലന്റെ വചനങ്ങളെ ഓക്കുവാൻ ക്രിസ്ത്യാനിക്കു വേണ്ടിയിരിക്കുന്നു. "ഒരു മനുഷ്യൻ തന്നെത്തന്നെ സ്വയപരിശോധന ചെയ്യട്ടെ. അതിന്റെശേഷം വി: അപ്പത്തിൽനിന്നു ഭക്ഷിക്കയും വി: കാസായിൽനിന്നു കുടിക്കയും ചെയ്യട്ടെ" ഇതിനെ ആധാരമാക്കി ക്രിസ്ത്യനി ചെയ്യുന്നു എങ്കിൽ—സ്വയപരിശോധന ആത്മികസുഖത്തിനും ഗുണത്തിനും എത്രയും അത്യാവശ്യമായ ഒരുസംഗതിയാണെന്നു അവനു മനസിലാക്കാൻ കഴിയുന്നതാണ്—

എങ്ങിനെയാണ് ഈ സ്വയപരിശോധന കഴിക്കുന്നതു?. വിശുദ്ധ ഇഗ്നാത്യോസു, അദ്ദേഹത്തിന്റെ അതിവിശേഷമായ ആത്മീകാത്ഥവണ്ണനസ്സനുസരണമായി പറയുംപ്രകാരം—"ക്രിസ്ത്യാനിയുടെ അനുദിന കൃത്യങ്ങളാകുന്ന സംഭവങ്ങൾ ആത്മികമായിട്ടുള്ളതത്രെ—എന്തെന്നാൽ ക്രിസ്ത്യാനി എന്തു പ്രവൃത്തിച്ചാലും അവൻ മ്ശിഹായിൽ പ്രവൃത്തിക്കുന്നു—" ചുരുക്കി പറയുന്നതായാൽ അദ്ദേഹത്തിന്റെ വചനങ്ങൾ ഒരു നല്ലതത്വത്തെ വെളിപ്പെടുത്തുന്നു—എന്തെന്നാൽ—ക്രിസ്ത്യാനിക്കു സാമൂഹ്യവും ആത്മികം അത്രെ—അവൻ ക്രിസ്തുവിൽ തുടങ്ങുന്നു—ക്രിസ്തുവിൽ അവസാനിപ്പിക്കുന്നു—ക്രിസ്തുവിൽ ജീവിക്കുന്നു— ക്രിസ്തുവിൽ മരിക്കുന്നു—ക്രിസ്തുവിൽ ഉയത്തെഴുനെൽക്കുന്നു—ഈ ഒരു സത്യമാതൃക ക്രിസ്ത്യാനിയുടെ ജീവിതനിയമം അത്രെ എന്നു ധരിക്കണം. ക്രിസ്തുവിനെപ്പററിയുള്ള ബോധംകൂടാതെ ഒരുമാതൃകാ ക്രിസ്ത്യാനി തന്റെ ദിവസങ്ങൾ കടത്തിവിടുകയില്ലാ. ഈ ഒരുബോധം ലഭിക്കുവാൻ ബദ്ധപ്പെടുന്നതുതന്നെ സ്വയപരിശോധനയാണ്. ക്രിസ്ത്യാനി എല്ലായാമങ്ങളിൽ എന്നല്ല എല്ലാസമയവും അവന്റെ സ്വയത്തെ പരീക്ഷിക്കേണ്ടിയിരിക്കുന്നു—എന്തെന്നാൽ ക്രിസ്ത്യാനിയെ വഞ്ചിക്കുന്നതു അവന്റെ ഹൃദയം ആകുന്നു— ഹൃദയത്തിന്റെ വഞ്ചനയിൽ പെട്ടുപോകാതെയിരിപ്പാൻ തുടരെ തുടരെ സ്വയസ്ഥിതി അറിയേണ്ടിയിരിക്കുന്നു. ഇപ്രകാരമുള്ള സ്വയപരിശോധനയുടെ ഫലമായി നമ്മുടെ മനോദൃഷ്ടിയിൽപെടുന്ന പാപങ്ങളെ പ്രത്യേകം അറിഞ്ഞു നമ്മെ പുത്രതാക്കുവാനുള്ള ഒരു ഉത്തമമാർഗ്ഗം നമ്മുടെ കണ്ണുകൾക്കുമുൻപാകെ സ്ഥാപിക്കപ്പെട്ടിരിക്കുന്നു—ഇതത്രെ രഹസ്യ കുമ്പസാരമാകുന്ന വിശുദ്ധ കൂദാശ. ഈ കൃപാമാർഗ്ഗത്തിലൂടെ നമ്മെ മ്ശിഹായിൽ സമർപ്പിച്ചു നമ്മുടെഹൃദയത്തെ പരമാത്ഥതയോടുകൂടി തന്റെമുൻപാകെ പ്രദൎശിക്കേണ്ടിയിരിക്കുന്നു. അപ്രകാരമെങ്കിൽ, തന്നിൽനിന്നുള്ള അനുഗ്രഹത്തിനു നാം പാത്രവാന്മാരായിതീരുകയും ചെയ്യുന്നു—. കൂടാതെ ദൈവികപ്രസാദങ്ങളും, സഹായങ്ങളും ലഭിക്കുന്നതിനും നമുക്കു അർഹത ലഭിക്കയും ചെയ്യും—

അതിനാൽ സ്വയപരിശോധനക്കു ഉതകുന്നതായ ചില മാർഗ്ഗങ്ങളെ ഇവിടെ ചൂണ്ടിക്കാണിക്കുന്നതായാൽ, പരമാത്ഥതയോടും സത്യസ്നേഹത്തോടും, താഴ്മയുള്ള ഹൃദയത്തോടുംകൂടി ദൈവത്തെ ആരാധിപ്പാൻ അഗ്രഹിക്കുന്ന ക്രിസ്തീയ സ്ത്രീപുരുഷന്മാക്കു പ്രയോജനകരമായിതീരുമെന്നു വിശ്വസിക്കുന്നു.

൧-ാമതായി. വിശുദ്ധാത്മാവിന്റെ സഹായത്തിനായി ആദ്യമെ പ്രാത്ഥിക്കുക—വിശുദ്ധാത്മാവാം ദൈവത്തെ കൂടാതെ നമുക്കു യാതൊന്നും

ചെയ്യാൻ കഴിയുന്നതല്ലാ—അന്ധകാരമയത്തിൽ തട്ടിടപ്പെട്ടിരിക്കുന്ന നമ്മുടെ ഹൃദയത്തിൽ തന്റെ ദിവ്യപ്രകാശത്തെ വീശുന്നതിനു തന്നൊടു പ്രാൎത്ഥിക്കുക—സകലത്തെക്കാളും ഹൃദയം വഞ്ചനയേറിയതാണ്. അതിനാൽ ശക്തിയേറിയ വിശുദ്ധ ആത്മസഹായംകൂടാതെ നമ്മെതന്നെ അറിയുന്നതിനു പ്രയാസമാണ്.

൨-ാമതായി നമ്മുടെ കഴിഞ്ഞകാലങ്ങളെ ഓൎക്കണം. കഴിയുന്നതായാൽ നമ്മുടെ ഓൎമ്മശ്ശ എത്തുപെടുന്നടംവരെ നമ്മുടെ ജീവിതാവസ്ഥയെ കണ്ടുപിടിക്കണം. നമ്മുടെ ആയുസ്സിന്റെ കാലങ്ങളെ പലഭാഗങ്ങളായി ഭാഗിച്ചു ഓരൊകാലയളവിൽ കാണിച്ചുകൂട്ടിയ കൃത്രിമങ്ങളെ പരമാൎത്ഥതയോടുകൂടി ഓൎക്കുവാൻ ശ്രമിക്കണം. .ചി (തുടരും)

---

## എന്റെ സക്കീട്ട്.

പ്രിയപത്രാധിപർ സാറെ,

സൂൎയ്യോദയസമയമായിട്ടില്ലെങ്കിലും ആയതിന്റെ ചില ലക്ഷ്യങ്ങൾ കാട്ടികൊണ്ടു രശതവൎണ്ണമായ ഒരു മേഘം പൂൎവഭാഗത്തിൽ പ്രത്യക്ഷമായതിനൊടുകൂടി ഞാനും കിഴക്കോട്ടേക്കു യാത്രയായി. ഏകദേശം ആറു മണി അടിച്ചതിനോടുകൂടി ഞാൻ അകലെവച്ചുതന്നെ അതിന്റെ വിശേഷാകൃതി എന്റെ നയനദ്വയങ്ങളെ സന്തോഷിപ്പിച്ച ശിലാനിൎമ്മിതമായ ഒരു കരിങ്കൽകുരിശിന്റെ സമീപത്തിൽ എത്തിയപ്പോൾ "ഈ കാണുന്നതു മാവേലിക്കരക്കാരിയുടെ വസതിയല്ലയൊ എന്നു ഒരു സംശയം എന്നെ അധികമായി ബാധിച്ചു. ഏതായാലും അവളെ ഒന്നു കാണാതെ പോകുന്നതു യോഗ്യമല്ലെന്നു കരുതി ഞാൻ അവിടെക്കു കയറിച്ചെന്നു. ദക്ഷിണഭാഗത്തുള്ള പൂമുഖത്തിൽ ആരെയുംതന്നെ കാണാഞ്ഞതിനാലും മാവേലിക്കരക്കാരിയെ കണ്ടിട്ടു വളരെ കാലമായിരിക്കുന്നതിനാലും അവളെ ഒന്നു സന്ദൎശിക്കണമെന്നിനിക്കുണ്ടായ അത്യാശനിമിത്തം ഞാൻ അല്പം വിഷണ്ണനായി സമീപത്തുണ്ടായിരുന്ന ഒരു തേക്കുതടിമേൽ ഇരുന്നുംകൊണ്ടു ഓരോരൊ മനോരാജ്യങ്ങൾ വിചാരിച്ചുതുടങ്ങി. തൽസമയം ചില സുറിയാനിക്കുട്ടികൾ സുറിയാനി ഒന്നാംപാഠപുസ്തകവും വഠിച്ചുകൊണ്ടു വടക്കുവശത്തുനിന്നു തെക്കുവശത്തെക്കു വരുന്നതിനെ കണ്ടിട്ടു മനസ്സിനു ഏറക്കുറെ സന്തോഷവും ഉണ്ടായി എന്നുമാത്രമല്ല, മാവേലിക്കരക്കാരിയുടെ ഇരിപ്പിടവും ഇനിക്കു അവരിൽനിന്നു മനസ്സിലായി. ഉടൻതന്നെ ഞാൻ ഏററവും സന്തോഷമാനസനായി അവിടെനിന്നു സമുത്ഥാനംചെയ്തിട്ടു വടക്കുവശത്തെക്കു നടന്നു എങ്കിലും, തത്സമയം എന്റെ നയനഭൃംഗങ്ങൾക്കു ലക്ഷീഭവിച്ച ഭയജനകമായ ഒരുസംഭവം എന്നെ ഏററവും ചിന്താകുലനാക്കിത്തീൎത്തു എന്നു പറയാതിരിപ്പാൻ തരമില്ല.

വാൎദ്ധക്യത്തിന്റെ പരമകാഷ്ഠയെ സൂചിപ്പിക്കുമാറു പാദംവരെ വ്യാപിച്ചിരിക്കുന്ന ജരകളോടും ഉത്തമാംശത്തെ മൂടിയിരിക്കുന്ന രോഹിതവൎണ്ണമായ വസ്ത്രത്തിന്നിടയിൽകൂടി വെളിയിലേക്കു പാറന്നുകിടക്കുന്ന വെള്ളിക്കമ്പികൾക്കുതുല്യമായ കേശശകങ്ങലങ്ങളോടും അന്ധസമാനമായകണ്ണുകളോടും പ്രായാധിക്യത്താൽ പൊഴിഞ്ഞുപോയപല്ലുകളുടെനിമിത്തം ചേൎച്ചയില്ലാത്തവയും ക്ഷീണംമൂലം തമ്മിൽ ചേൎക്കുവാൻ പാടില്ലാത്തവണ്ണമായിതീൎന്ന ദന്തഛദങ്ങളോടും കുഴിഞ്ഞതായ ഗണ്ഡസ്ഥലങ്ങളോടും ക്ഷീണ

മൂലം എഴുന്നനിൽക്കുന്ന അസ്ഥികളോടുംകൂടിയ വൃദ്ധയായ ഒരുസ്ത്രീ കയ്യിൽ ഒരുവടിയുമേന്തികൊണ്ടു വടക്കുവശത്തുള്ള പൂമുഖത്തിൽ പൂൎവ്വാഭിമുഖമായി ഇരിക്കുന്നതിനെയാണ് ഞാൻ കണ്ടതു എന്നുള്ള സത്യം എന്റെ വായനക്കാരെ അറിയിച്ചുകൊള്ളട്ടെ. വേഷംകൊണ്ടും ഭാവംകൊണ്ടും നരവേഷം ധരിച്ചിരിക്കുന്ന വല്ല യക്ഷിയൊ മറ്റൊ ആയിരിക്കാമെന്നു പ്രഥമദൃഷ്ടിയിൽ ആരെയും ഒന്നു ഭ്രമിപ്പിക്കത്തക്കനിലയിലായിരുന്നു ഈ വൃദ്ധയുടെ നില. മരിച്ചവൎക്കുവേണ്ടിയുള്ള പ്രാൎത്ഥനയോടുകൂടി ശവസംസ്കാരംചെയ്യാത്തതുമൂലം നവീകരണക്കാരുടെയും സി. എം. എസ്സുകാരുടെയും ശരീരങ്ങൾ കുഴികളിൽവച്ചു ഒരുവക ചലനം ദീൎഘകാലത്തേക്കു ഉണ്ടായിരിക്കുമെന്നു (കള്ളിയായിട്ടാണെങ്കിലും) സന്ദൎഭവശാൽ മാവേലിക്കര പാമ്പിൽ തയ്യിൽ അച്ചൻ അവർകൾ പറഞ്ഞുകേട്ടിട്ടുള്ളതുമൂലം ശവക്കുഴികൾക്കു സമീപം ഇരിക്കുന്ന ഈ വൃദ്ധയെ കണ്ടപ്പോൾ ഇനിക്കു വലിയ ഭയവും സംശയവും ഉണ്ടായി എന്നു പറയുന്നതിൽ അത്ഭുതപ്പെടുവാൻവഴിയില്ലല്ലൊ. അപ്രതീക്ഷിതമായ ഈ കാൎയ്യം എന്റെ മനസ്സിനെ വല്ലാതെഭ്രമിപ്പിച്ചു. വല്ലതും കലാപം ഉണ്ടാവുകയാണെങ്കിൽ സഹായത്തിനായി വല്ലമനുഷ്യരും സമീപത്തിൽ ഉണ്ടൊ എന്നുകൂടി ഭയാന്ധനായ ഞാൻ ഈ അവസരത്തിൽ നോക്കാതിരുന്നില്ല. എന്തിനു അധികം പറയുന്നു തന്നെകണ്ടതുമൂലം ഭയപരവശനായി ഞാൻ ദൂരെ നിൽക്കയാണെന്നുള്ളകഥ അവൾക്കു മനസ്സിലായ ഉടൻതന്നെ അടുത്തുചെല്ലുന്നതിനായി എന്നെ ആംഗികം കാണിച്ചു എങ്കിലും അവളുടെ ക്ഷണത്തെ വേപഥുമാനസ്സനായ ഞാൻ തിരസ്കരിക്കയാണു ചെയ്തതു. അടുത്തുചെല്ലുന്നതിനു മടി ഉണ്ടെന്നു അറിഞ്ഞപ്പോൾ അവൾ ഗൽഗദത്തോടും അവ്യാജഭാവത്തോടുംകൂടി ഓ! ദൈവമേ എന്റെ വാൎദ്ധക്യകാലത്തു എന്റെ മക്കൾക്കുപോലും എന്നെ കാണുവാൻ ഇഷ്ടമില്ലല്ലൊ. ഉടയതമ്പുരാനേ ഇതൊക്കെ എന്റെ വിധിയാണല്ലൊ. കുഞ്ഞെ "പാലും പഴകെ പുളിക്കും" എന്നാണല്ലൊ പറയുന്നതു്. എത്രവട്ടം കുഞ്ഞു ഇങ്ങോട്ടു വരുവാൻ ഞാൻ പറഞ്ഞയച്ചു. (കണ്ണുനീർ തുടയ്ക്കുന്നു) നിന്നെ ഒന്നു കണ്ടശേഷമെങ്കിലും (ഗൽഗദസമേതം) മരിച്ചാൽകൊള്ളാമെന്നു എത്രവട്ടം ഞാൻവിചാരിച്ചു. (കരയുന്നു) എന്റെ സങ്കടങ്ങൾ ആരോടു പറയുന്നു. വലിയപ്പച്ചനെകണ്ടിട്ടു പറവാൻ പ്രയാസം. (തിരുമേനിയുടെ തിരുനാമത്തെ വിളിച്ചു കരയുന്നു) എന്റെ ഈ വാൎദ്ധക്യ കാലത്തു ഞാൻ ഇങ്ങനെ സഹായമില്ലാത്തവളായിത്തീൎന്നല്ലൊ. (ദീൎഘശ്വാസത്തോടും നെടുവീൎപ്പോടുംകൂടി) ഹോ! ദൈവമേ ഞാൻ ഇങ്ങനെ അനാഥയായിത്തീൎന്നല്ലൊ. കുഞ്ഞെ പറഞ്ഞാൽ ഒന്നും പറവുകയില്ല. ഇതൊക്കെ ഞാൻ അനുഭവിക്കേണ്ടതാണ് എന്നൊക്കെ പറഞ്ഞു വൃദ്ധയായ ഈ മാതാവിന്റെ ഏവംവിധങ്ങളായ വാക്കുകളും ചേഷ്ടകളും അശ്രുധാരയും എന്റെ മനസ്സിൽ ഉണ്ടായ സകല വികല്പങ്ങളേയും നീക്കിക്കളഞ്ഞു എന്നു വിശേഷിച്ചു പറയേണ്ടതില്ലല്ലൊ. അവളുടെ വാൎദ്ധക്യകാലത്തെ അസ്പഷ്ടങ്ങളായ വാക്കുകളും കണ്ണുനീരും അല്പനേരത്തേക്കു എന്നെ വ്യസനിപ്പിക്കാതിരുന്നില്ല. ഒടുവിൽ ഞാൻ ഏതാനും സാന്ത്വവചസ്സുകളാൽ അവളെ ആശ്വാസിപ്പിച്ചശേഷം ശരീരം ഇത്രമാത്രം മെലിയുവാനും ശരീരത്തെ മറച്ചിരിക്കുന്ന വസ്ത്രം ഇത്ര കീറിപ്പറിഞ്ഞിട്ടും മാറാതിരിക്കുന്നതിനും കാരണമെന്താണെന്നുചോദിച്ചു. എന്റെചോദ്യത്തിനുഉത്തരമായി അവളുടെകണ്ണുകളിൽനിന്നു കവിയുന്ന ബാഷ്പോദകങ്ങൾ അല്ലാതെ മറ്റൊന്നുമുണ്ടായി

ല്ല. ഉടൻ അവൾ അടക്കുവാൻപാടില്ലാത്തആക്രന്ദനത്തോടുകൂടി കുഞ്ഞെ ഇതൊക്കെ വിധിയാണ്. ഇനിക്കു സുന്ദരികളുംവിശ്വവിശ്രുതകളുമായ എത്രയോ സഹോദരികളും ധനപുത്രമിത്രകളത്രാദികളോടുകൂടിയ എത്രയോ അധികം പുത്രന്മാരും ഉണ്ടു. ദൈവമേ ഞാൻ മാത്രമെ ഇങ്ങനെ ആയിത്തീന്നിട്ടുള്ളുവല്ലൊ എന്നൊക്കെ എന്നോടു പറഞ്ഞു. കഷ്ടം ഈ വൃദ്ധയുടെ കണ്ണുനീരു ഏതൊരുമർത്ത്യഹൃദയത്തേയാണ് ശൈഥില്യമാക്കാത്തതു്. അവളുടെ ഈ കരച്ചിൽകണ്ടിട്ടു പ്രിയ പത്രികേ, പുരുഷനാണെങ്കിലും ഞാൻ അത്യുച്ചത്തിൽ പരിദേവനം ചെയ്തുപോയി. ഉടൻതന്നെ അവളുടെ വസ്തുവകസംബന്ധമായ ചില കാൎയ്യങ്ങളെപ്പററി വളരെ സംസാരിച്ച ശേഷം ഉച്ചനമസ്കാരത്തിനായി പള്ളിയിലേക്കു കയറി നമസ്കാരവും കഴിഞ്ഞുംവച്ചു ഉച്ചഭക്ഷണത്തിനായി അവളുടെ ഭക്ഷണപ്പുരയിലേക്കു എന്നെയും ക്ഷണിച്ചുകൊണ്ടുപോയി. പ്രിയ പത്രികെ ഞാൻ എന്താണു പറയേണ്ടതു. ഭക്ഷണംകഴിപ്പാൻ ഭക്ഷണപ്പുരയിൽചെന്നപ്പോൾ ഭക്ഷണം ഇല്ലന്നുമാത്രമല്ലാ കുശിനിക്കാരൻ ദേഷ്യപ്പെട്ടു സംസാരിച്ചുതുടങ്ങി. ഉടൻതന്നെ ഞങ്ങൾ ഇരുവരും വ്യസനസമേതം തെക്കുവശത്തുള്ള അവളുടെ പള്ളിക്കൂടത്തിൽ ചെന്നു ഓരോ കസാലകളിൽ ഇരുന്നശേഷം അവളുടെ തൽക്കാലസ്ഥിതിയെസംബന്ധിച്ചു ഓരോന്നൊക്കെ സംസാരിച്ചുതുടങ്ങി. അവളുടെ സംസാരങ്ങൾ പ്രത്യേകം വിചിന്തനത്തിനു വിഷയീഭൂതമാകയാൽ അവയെ താഴെ വിവരിച്ചുകൊള്ളുന്നു.

ഞാൻ- ശരീരം ഇപ്രകാരം ഭക്ഷണച്ചുരുക്കംമൂലം ശോഷിക്കയാണെങ്കിൽ മരണത്തിനു വലിയ താമസമൊന്നുമുണ്ടാകയില്ലന്നു മാത്രമല്ല വലിയ ചിത്തദുഃഖം ഇടയായിത്തീരുന്നതാണ്.

അവൾ- കുഞ്ഞേ ഇങ്ങനെ എൻെറ ശരീരസ്ഥിതിയെപ്പററിയും മററുമുള്ള നിൻെറ ചോദ്യത്തിനു ഞാനുത്തരം തന്നാൽ എൻെറ പുത്രന്മാരുടെ നഗ്നതവെളിപ്പെട്ടുപോകുമല്ലൊ എന്നോൎത്തു ഞാൻവല്ലാതെവ്യസനിക്കുന്നു.

ഞാൻ-----ഭക്ഷണത്തിനുള്ള പ്രധാനമായ തടസം എന്താണ്.

അവൾ- എങ്ങിനെയാണ് കുഞ്ഞേ പറയുന്നതു. വിശപ്പു സഹിക്കവഹിയാതെ ഞാൻ ഭക്ഷണത്തിന്നായി ചെല്ലുമ്പോൾ മുമ്പെയാണല്ലൊ ഭക്ഷണംകഴിച്ചത് കുറേശ്ശെ ഭക്ഷിക്കണം ദഹനശക്തിയില്ലാത്ത സമയമാണ് വയസ്സുകാലമാണ് വിഷൂചികയും മസൂരിയുമുള്ളസമയമാണ് ദഹിക്കയില്ലാ എന്നൊക്കെ കോപസഹിതം പറഞ്ഞു എന്നെമടക്കി അയച്ചുകളയും. കുഞ്ഞേ ഇനിക്കു പറവാൻവഹിയാ എൻെറ ഉള്ളു തകരുന്നു.

ഞാൻ- ഇതൊക്കെ ഇവിടുത്തെ ഭരണക്കാരെ ധരിപ്പിക്കാത്തതു എന്താണ്.

അവൾ- അയ്യോ കുഞ്ഞേ അതു ഞാൻ എങ്ങിനെ പറയും അവർതമ്മിൽത്തന്നെ വലിയ സൌന്ദൎയ്യപ്പിണക്കമാണ് പറമ്പിൽ പണിക്കരു കത്തനാരുടെ സഹായം ഇല്ലായിരുന്ന എങ്കിൽ വളരെ മുമ്പുതന്നെ ഞാൻ കാലഗതിയെ പ്രാപിക്കുമായിരുന്നു. അദ്ദേഹം ദിവസവും വന്നു എന്നെ സന്ദൎശിക്കുന്നതുതന്നെ ഇനിക്കു വലിയ ആശ്വാസമാണ് കുഞ്ഞേ അദ്ദേഹത്താൽതന്നെ എന്തുകഴിയും എൻെറ വാൎദ്ധക്യത്തിലെ പുത്രനായ എം. എ. കത്തനാരച്ചൻ എന്നെസംബന്ധിച്ചു കാണുമ്പോളൊക്കെ ചില ചട്ടവട്ടങ്ങൾ ചെയ്യുമെങ്കിലും എൻെറ സ്ഥിതി നന്നാക്കുന്നതിനു വേണ്ടി അദ്ദേഹം എന്നാണ്

ഉണ്ടായിരുന്നത് കുഞ്ഞെ അദ്ദേഹം ഇവിടെ വരുമ്പോൾ എന്നെ നന്നായി രക്ഷിക്കണമെന്നും ആവശ്യപ്പെട്ട സകലതും കൊടുത്തുകൊള്ളണമെന്നും പറഞ്ഞുവെച്ചുപോകും ഇപ്പോൾ കണ്ടില്ലെ എനിക്കു ഭക്ഷണം തന്നതു എന്താണ് പറയേണ്ടതു, ഇനിക്കു യാതൊന്നും തോന്നുന്നില്ലാ, ഇത്രയും പറഞ്ഞതിൻെറശേഷം ബോധംകെട്ട് അവൾ നിലത്തുവീണു. ഞാൻ ഒരു വിധത്തിൽ താങ്ങി എഴനേല്പിച്ചു വെള്ളംതൊട്ടുകൊടുത്തു. ബോധംവീണപ്പോൾ വീണ്ടും സംസാരം തുടങ്ങി. പ്രിയപത്രികയേ ഈ സമയത്തെ അവളുടെ കണ്ണുനീരും അവളുടെ ദേഹത്തെ മറച്ചിരുന്ന വസ്ത്രത്തിൽ കൂടി ഒഴുകി നിലത്തുവീണതും അവളുടെ ക്ഷീണിച്ച അധരങ്ങളുടെ വിറയലും ഞാൻ ഈ സമയത്തു വിസ്തരിക്കയും വിസ്മരിക്കയും ചെയ്യുന്നില്ലാ. (തുടരും)

---

## കാർത്തികപ്പള്ളി പള്ളിക്കണക്ക്

(തുടൎച്ച)

ഇവിടെ ഒരു മാന്യൻെറ പക്കൽനിന്നും പാട്ടനെൽ കുടിശ്ശിക വരാനുണ്ടെന്നു ആരൊ ഒരു വൃദ്ധൻ പറഞ്ഞപ്പോൾ അദ്ദേഹത്തിൻെറ സോദരൻ ആവൃദ്ധനെ ശകാരിക്കുന്നതു കേട്ടു. ഒരുമണി നെല്ലുപോലും പാട്ടംവകയിൽ ഞങ്ങളുടെ വീട്ടിൽനിന്നു വരാനില്ല എന്നൊക്കെ പറയുന്നതു കേട്ടു. ഒടുവിൽ കണക്കു വായിച്ചപ്പോൾ രണ്ടു മൂന്നാണ്ടത്തെ പാട്ടം കുടിശ്ശികയായി വായിച്ചതായും അറിഞ്ഞു. അവിടുത്തെ പാട്ടംതന്നെ ൽ൯-ലെയും ൻ൦-ലെയും തമ്മിൽ അൻപതു പണത്തിൻെറ വ്യത്യാസം കാണുന്നു. പക്ഷെ ൻ൦-ൽ പെട്ടെന്നു നെല്ലിനു വില കുറഞ്ഞുപോയതുകൊണ്ടായിരിക്കാം ൪൦ പണം കുറഞ്ഞുകാണുന്നതു. ആവീട്ടിലെ നെല്ലു ൧൬ ചക്രം മുതൽ പതിനേഴര ചക്രംവരെ വിലവച്ചു വിററതായും അറിവുണ്ട്. ൽ൯-ലെ പാട്ടപ്പണത്തെക്കാൾ ൻ൧-ൽ ഇരുപതു പണം കുറവുണ്ട്. നോക്കണം ൽ൯, ൻ൦, ൻ൧ ഈ ആണ്ടുകളിലെ പാട്ടം കൊടുത്തതിൽ ൽ൯-ലെതിനെക്കാൾ മററു രണ്ടാണ്ടുകളിലും വളരെ കുറവു കാണുന്നു. ഇനിയും ൻ൨ മുതലുള്ള പാട്ടക്കണക്കു വായിക്കുമ്പോൾ ഇതിലും വളരെ കുറഞ്ഞിരിക്കുമെന്നു തോന്നുന്നു. അല്ലെ നെല്ലിനു വില കുറഞ്ഞുവരുന്നകാൎയ്യം നിങ്ങളാരും അറിഞ്ഞിട്ടില്ലായിരിക്കും.

ഈ ദിക്കിൽ ആണ്ടുതോറും സാധാരണയായി എട്ടൊ പത്തൊ പ്രാവശ്യത്തിൽകുറയാതെ നാളികേരം വെട്ടിക്കപതിവുണ്ടു. എന്നാൽപള്ളിവക നാളികേരം ആണ്ടിൽ ആറുപ്രാവശ്യത്തിൽകൂടുതലായി വെട്ടിക്കുന്നതായി കണക്കിൽ കാണുന്നില്ല. തേങ്ങാ എണ്ണത്തിൽതന്നെയല്ല വിലയിലും കുറെ കുറഞ്ഞിട്ടുണ്ടു. ഇവിടുത്തെ മുതൽപിടിക്കാരന്മാരുടെ തേങ്ങായിക്കു അൻപതും അറുപതും രൂപാ വില കിട്ടിയപ്പോൾ ഞങ്ങളുടെ പള്ളിത്തേങ്ങയ്ക്കു ഇരുപത്തിയഞ്ചു രൂപയിൽ കൂടുതൽ വില കിട്ടിയിട്ടില്ല.

ഒരു തൊമ്മൻെറ മകളെ സ്നാനപ്പെടുത്തിയവകയ്ക്കു വരവുപണം ൧ൠ൦ൽ എന്നു ഒരുകണക്കു കാണുന്നു. ഈ തൊമ്മനെ ഞങ്ങളറിയും അയാളുടെ ഭാൎയ്യ ഇതുവരെയും ഒന്നെ പ്രസവിച്ചിട്ടുള്ളു. അതു ആൺകുട്ടിയും ആയിരുന്നു. പക്ഷെ മുതൽകെട്ടുകാരുടെ ജ്ഞാനദൃഷ്ടികൊണ്ടു നോക്കിയപ്പോൾ ആ കുട്ടി പെണ്ണായിപ്പോയി. ഇനിയും ആ കൊച്ചൻ വിവാഹത്തിനാ

യി പള്ളിയിൽ വരുമ്പോൾ പസ്സാരംകൂടെ തീരണ്ടിവരികയില്ലയൊ എന്നെനിക്കൊരുസംശയം. ഏതായാലും തൊമ്മൻ വലഞ്ഞു. ഇതുപോലെ ആണ് പെണ്ണാശ്ശു ഇനിയും കാണും. പക്ഷെപെണ്ണു ഒരിക്കലും ആണാകയില്ല. അതല്ലയൊ അതിശയം.

ഇപ്രകാരമൊക്കെ കണക്കെഴുതിത്തീൎത്തിട്ടും രണ്ടായിരത്തിൽ ചില്വാനം പണം മിച്ചം ഉണ്ടെന്നറിയുമ്പോൾ ഈ പള്ളിയുടെ ആണ്ടുതോറുമുള്ള വരവ് എത്രമാത്രം ഉണ്ടെന്നു മഹാജനങ്ങൾക്കു ഒന്നു ഊഹിക്കാം. ഇനിയും പാട്ടംവകയിൽ കുറെ അധികം പണവും നെല്ലും വരാനുണ്ട്. പിന്നെ ചില വിവാഹത്തിന്റെയും മററും ആയി മുന്നൂറു രൂപയോളം വരാനുണ്ട്. എല്ലാംകൂടെ എഴുനൂറു രൂപയിൽ കുറയാതെ ഇപ്പോൾ ഇരിപ്പുണ്ടു. ഈ പണം എവിടെ? ആരോടാണ് ചോദിക്കേണ്ടിയതു? ഏതുമുതൽ കെട്ടുകാരൻ തരും? പൻതുകയൊക്കെ മററയാളിന്റെ പക്കലാണ് എന്റെപക്കൽ ചില ചില്ലറ വരവുമാത്രമെയുള്ളു എന്നു ഒരാൾ പറയുന്നു. മറെറയാൾ അനങ്ങുന്നതെയില്ല. ഇവിടത്തെ മാറുള്ള പ്രധാനികൾ മൌനം ദീക്ഷിച്ചിരിക്കുന്നതിന്റെയുദ്ദേശം എന്താണെന്നു മനസ്സിലാകുന്നില്ല. നിങ്ങൾക്കു നിങ്ങളുടെ ഇടവകഭരണത്തെക്കുറിച്ചു അതൃപ്തി തോന്നാതെയിരിക്കുന്നതിന്റെ കാരണമെന്ത്? പള്ളിയുടെ വക മോഷ്ടിച്ചു തിന്നവരോടു നിങ്ങൾ ഒരുചോദ്യവും ചെയ്യാത്തതെന്താണ്. നിങ്ങൾക്കടുത്തുള്ള ഇടവകയായ മാവേലിക്കരയെ ഒന്നു കണ്ടുപഠിപ്പീൻ. നിങ്ങൾ പുതുതായി ഒരുഖജാൻജിയെ ൩൦ രൂപാ ശമ്പളത്തിൽ നിയമിക്കാൻപോകുന്നെന്നും അയാളെക്കൊണ്ടു ആറുരൂപാ ഡെമണി കെട്ടിവയ്പിച്ചു അതുകൊണ്ടു ഒരു ഇരിമ്പുപെട്ടി വരുത്താൻ പോകുന്നെന്നും പറഞ്ഞു ബഹളം കൂട്ടിയതിന്റെ ഫലം ഇപ്പോഴും വസ്തുക്കൾ കണ്ടൊങ്കാണിയായിട്ടു കിടക്കണമെന്നുള്ളതാണൊ. അയ്യോ നിങ്ങൾക്കു ലജ്ജയില്ലല്ലൊ. പുരുഷപ്രായം വന്നാലെങ്കിലും കന്നുകാലിയിൽനിന്നു വ്യത്യാസപ്പെട്ടസ്ഥിതിയിൽ പ്രവൎത്തിക്കേണ്ടായൊ. മിഥുനം കൎക്കടകമാസത്തിൽ നമ്മുടെ പള്ളിയുടെ തറയിൽ ചവുട്ടുന്നതിനുപോലും അറയ്ക്കാത്ത മനുഷ്യരുണ്ടൊ? മൂക്കും പൊത്തിക്കൊണ്ടല്ലാതെ നമ്മുടെ പള്ളിയുടെ മുററത്തു വല്ലവരും പ്രവേശിക്കുമൊ? പള്ളിക്കാൎയ്യങ്ങൾ നിങ്ങൾക്കു നടത്താൻ പ്രാപ്തിയില്ലെന്നു പറഞ്ഞു ഒഴിഞ്ഞിരുന്നെങ്കിൽ വല്ലപിള്ളേരെങ്കിലും സുമാറായി കാൎയ്യം നടത്തിയേനെ. ദൈവത്തിന്റെ വക മോഷ്ടിക്കുന്നതിനു അവൎക്കു കുറെ അറപ്പുണ്ടു്. പള്ളി വക അപഹരിക്കുന്നവൻ എത്ര നിലംപുരയിടങ്ങൾ വാങ്ങിച്ചാലും പുതുതായ ഏതുതരം വ്യവസായം തുടങ്ങിയാലും ശുഭപ്പെടുകയില്ലെന്നു നാം ഓരോരുത്തരുടെ അനുഭവത്തിൽനിന്നു മനസ്സിലാക്കി. ഇനിയും നമ്മുടെ സന്താനങ്ങളുടെ കാലത്തെങ്കിലും ഇങ്ങനെയുള്ളവരുടെ കുഡുംബങ്ങൾക്കു ദോഷം ഭവിക്കുന്നതു കാണാം. സ്വന്ത പണത്തിൽനിന്നു കുറെ അപ്പൊസ്തലന്മാരിൽനിന്നു മറച്ചുവച്ച വകയ്ക്കു അനനിയാസിനെയും സഫീറായെയും ദൈവം ശിക്ഷിച്ചെങ്കിൽ തന്റെവകയെ അന്യായമായി കവൎച്ച ചെയ്യുന്നവരെ ശിക്ഷിക്കുന്നതിനു തന്റെ കൈ കുറുതായിപോകുമെന്നു വിചാരിക്കരുതെന്നു അപേക്ഷിച്ചുകൊള്ളുന്നു.

പൊതുജനഗുണകാംക്ഷി.

~~~~~~~~~~~~~~~~
~~~~~~~~~~~~~~~~

## * ഒരു പ്രവചനവും സെന്റു ക്രിസോസ്റ്റം സൊസൈററിയും.

കഴിഞ്ഞ ചിങ്ങത്തിലെ മലങ്കര ഇടവകപ്പത്രികയിൽ "സഭാതാരകയിലെ മാന്യ യാക്കോബ്യൻ" എന്ന പേരിൽ കാൎത്തികപ്പള്ളിയിലെ നമ്മുടെ പി. എം. കോശി ഒരു ലേഖനം എഴുതി കാണുന്നു. ആയ്തു ഞാൻ രണ്ടു മൂന്നു ആവൎത്തി വായിച്ചുനോക്കി. ലേഖനം സയുക്തമായി എഴുതിയിട്ടുള്ളതാണെങ്കിലും പ്രവചനം അശേഷം തെററിപ്പോയിരിക്കുന്നതിൽ ഇനിക്കു സ്വല്പമായ മനസ്സുതാപമുണ്ടു. അല്ലാത്തപക്ഷം എന്റെ മാന്യസഹോദരനെ ഹൃദയപൂൎവ്വം വന്ദനം പറയുന്നതിനു ഇനിക്കു വളരെ ആഗ്രഹമുണ്ടായിരുന്നു.

നമ്മുടെ മാന്യ തറവാട്ടുകാരന്റെ പ്രവചനത്തിൽ "സഭാഭരണം എന്ന ലഘുലേഖ" ഈ പദം പ്രയോഗിക്കാതെയിരുന്നിരുന്നു എങ്കിൽ ഞാൻ ഒന്നുംതന്നെ പറയുന്നതിനു പുറപ്പെടുകയില്ലായിരുന്നു. അദ്ദേഹത്തിന്റെ പ്രവചനം ഒന്നു നിരൂപണം ചെയ്യേണ്ടതു ആവശ്യവും യുക്തവും ആണെങ്കിലും അവയുടെ പ്രസ്താവന വേറൊരവസരത്തിലേക്കു മാററിവച്ചിരിക്കുന്നു.

സഭാഭരണം എന്ന ലഘുലേഖ കോട്ടയത്തു സെന്റുക്രിസോസ്റ്റം സോസൈററിക്കാരാൽ പ്രസിദ്ധപ്പെടുത്തപ്പെട്ടതും ഇതിനെസംബന്ധിച്ചു മദ്രാസ് മെയിൽ, മലയാളമനോരമ, വെസ്റ്റേൺസ്റ്റാർ, മലബാർ ഡെയിലിന്യൂസ് മുതലായ പല മാന്യപത്രങ്ങളും എത്രയും ശ്ലാഘനീയമായ അഭിപ്രായം പുറപ്പെടുവിച്ചിട്ടുള്ളതും സമുദായനേതാക്കന്മാരായ പല മഹാന്മാരും അഭിനന്ദനീയമായ അഭിപ്രായങ്ങൾ എഴുതി അയച്ചിട്ടുള്ളതും സുറിയാനിസമുദായത്തിന്റെ പ്രാധിനിത്യം വഹിക്കുന്ന അസോസ്യേഷൻ കമ്മട്ടിയിൽ വേണ്ടവിധം സ്വീകരിച്ചു പ്രവൎത്തിച്ചിരിക്കുന്നതിനാലും പി. എം. കോശിയുടെ പ്രവചനത്തിനു യാതൊരുവിലയും ഇല്ലെന്നു സാമാന്യബുദ്ധിയുള്ള ഏവൎക്കും അറിയാവുന്നതാണെങ്കിലും കാൎയ്യങ്ങളുടെ വാസ്തവത്തെയും ഈ ഒളിഅമ്പു പ്രയോഗിച്ചതിന്റെ ആന്തരത്തെയും മനസ്സിലാകാതെ പലരും സെന്റുക്രിസോസ്റ്റം സൊസൈററിയെസംബന്ധിച്ചു തെററിധരിക്കുന്നതിനിടയുള്ളതാകുന്നു. ○ വട്ടത്തിൽ ഇവിടെ എവിടെയൊ ഉള്ള രണ്ടു മൂന്നു പേർ മാത്രമാണ് സെന്റുക്രിസോസ്റ്റം സോസൈററിയിലെ മെമ്പ്രന്മാർ എന്നു തെററിധരിച്ചിരിക്കുന്നതായി തോന്നുന്നു. സഹോദരാ തെക്കുനിന്നും വടക്കുനിന്നുമായി പല മാന്യന്മാരും ഇതിൽ ഹോണററി, ഓൎഡിനേറി ഇപ്രകാരം രണ്ടുതരം മെമ്പ്രന്മാർ ഉണ്ടു ഇതിന്റെ സെന്റർ കോട്ടയം മാത്രമാണെന്നെയുള്ളു. ഇവർ മടകിൽ കുരുങ്ങിയവരാണെന്നും "മേത്തരം" പത്രികയ്ക്കു പോയവരാണെന്നും മററും നമ്മുടെ പ്രവചനകാരനെ തോന്നിച്ച ദുരാത്മാവു പുന്നത്തുറ അരച്ചന്റെ ദേശത്തു കുടി ഇരുത്തിയ മംഗലദേവത തിരിച്ചുവന്നതാണോ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. പ്രിയപ്പെട്ട സഹോദരാ ഈതരം ഉണ്ടയില്ലാത്തപ്രവചനം ഇനിയും കൊണ്ടുവരാതിരിക്കണമെന്നു പ്രത്യേകം ഗുണദോഷിച്ചുംകൊണ്ടു കല്ക്കാലം വിരമിക്കുന്നു.

ഇ. എം. എസ്.

---

## ഒരു മുടക്ക്.

നവീകരണസഭയിലെ ഒരു പട്ടക്കാരനായ നിരണത്തു വള്ളിച്ചിറമേൽ യൌനാൻകത്തനാരെ ടി- സമുദായത്തിൽനിന്നും മുടക്കിയിരിക്കുന്നതായ ഒരു ദീൎഘകല്പന നവീകരണത്തലവനിൽനിന്നും പുറപ്പെട്ടിരിക്കുന്നു. ഈ കല്പനയെ അശേഷം ഗണ്യമാക്കാതെ ഞായറാഴ്ച തോറും ടി-

---

* ഇതു സംബന്ധമായ വാദങ്ങൾ മേലാൽ വൎദ്ധിപ്പിക്കാതിരിപ്പാൻ ഇരുഭാഗക്കാരും വിചാരിക്കേണ്ടതാണ്. ഇ. പ. പ.

കത്തനാർ പോലീസുകാരുടെ അകമ്പടിയോടുകൂടി പോലീസു കുബ്ബാ
ന നടത്തിവരുന്നു. നവീകരണത്തലവന്മാരെ വിശുദ്ധ അന്ത്യോഖ്യാ
പാത്രിയർക്കീസു ബാവാ തിരുമനസ്സുകൊണ്ടു മുടക്കിയിട്ടു അവർ വകവ
യ്ക്കാതെ കുബ്ബാന ചൊല്ലുകയും, കർമ്മങ്ങൾ നടത്തുകയും മററും ചെയ്തുവരു
ന്നതുകൊണ്ടു നവീകരണത്തലവൻെറ മുടക്കിനു ഒരു അർത്ഥമല്ലെന്നും ഒട
ക്കണെന്നും പറഞ്ഞു മുറസ്സു പൂർവ്വസ്ഥിതിയിൽ കർമ്മങ്ങൾ നടത്തി വരുന്നു.
ഇപ്പോൾ ഇതാ നോട്ടീസിൻെറ മട്ടിൽ ഒരു പരസ്യം ടി- കത്തനാക്ക അ
യച്ചിരിക്കുന്നു. കത്തനാർ മെത്രാനെയും മററും പ്രതി ചേർത്തു മുടക്കിൻെറ
അനൌചിത്യത്തെ വെളിപ്പെടുത്തുന്നതിനു ഇതാ അന്യായത്തിനു ഭാവി
ച്ചിരിക്കുന്നു. ഏതായാലും എൻെറ പത്രാധിപർ സാറെ ബഹുരസംതന്നെ
മുടക്കു ഒടുക്കായി തീന്നിരിക്കുന്നു. വില്ലെങ്കം രണ്ടാളുകളുടെയുമഹൊ ക
ണ്ടു നമുക്കെററം രസിക്കാം. രണ്ടുമൂന്നു പാത്രിയർക്കീസന്മാരുടെ മുടക്കിനെ
അഗണ്യമാക്കിയ നവീകരണത്തലവന്മാർ അവരുടെ മുടക്കിനെ മററൊ
രു കത്തനാർ വകവെക്കണമെന്നു പറയുന്നതിൻെറ അർത്ഥം എന്താണെന്നു
മനസ്സിലാകുന്നില്ല. മാമ്മൻെറ പ്രസംഗംമുതൽ ഇതാ രക്ഷപെട്ട ഒരു കൂട്ട
രുടെ ഇടയിലെ രക്ഷ ഒന്നു വ്യത്യസ്തപ്പെട്ടാണു കാണുന്നതു.

(മാമ്മൻെറ പ്രസംഗത്തെ ഓർത്തിട്ടിതാ പാദങ്ങൾ പൊങ്ങുന്നു വ്യവ
ഹാരത്തിന്നായി) തുള്ളക്കാരൻ മാമ്മൻെറ പ്രസംഗം കഴിഞ്ഞതുമുതൽ സ
ഹോദരന്മാരുടെ ഇടയിൽ ഒരു സൈരവുമില്ല. പ്രസംഗംകഴിഞ്ഞ രണ്ടാ
ഴ്ച കഴിയുന്നതിനകമായി ഒരു ഞായറാഴ്ച നവീകരണപ്പള്ളിയിലുള്ള അ
രാധനമദ്ധ്യേ ഏതാനുംപേർ ഇറങ്ങി ഓടുകയും അവരെ തുടൎന്നു പിന്നാ
ലെ ശേഷംപേരും ഗമിക്കയും ചെയ്തു. (മുമ്പെ ഗമിക്കുന്ന ഗോവു തൻെറ
പിമ്പെ ഗമിക്കും ബഹുഗോക്കളെല്ലാം എന്ന മട്ടിൽ) ആരാധാന കഴിച്ചു
കൊണ്ടുനിന്ന പട്ടക്കാരനും ശുശ്രൂഷക്കാരനും ഒഴികെ ആരുംതന്നെ പള്ളി
യിൽ ഇല്ലന്നായി ഏതായാലും പട്ടക്കാരൻ ശുശ്രൂഷ അവസാനിപ്പിച്ചു.
എന്നാൽ ഇവരുടെ ഓട്ടം എന്താണെന്നു അന്വെഷിക്കാം. മാമ്മൻെറ പ്ര
സംഗം കേൾക്കാനെന്നു ആരും തെററിധരിക്കരുതേ. ഒരു യാക്കോബായ
ക്കാരൻെറ വീടു കയറി അക്രമിക്കാനായിരുന്നു. ഇതാ ചിലരുടെ തല കീ
റുന്നു. രക്തം പ്രവഹിക്കുന്നു, ഉലക്ക പുറത്തു വീഴുന്നു, ചിലർ ഓടുന്നു, ച
ട്ടി കലം തകക്കുന്നു. എന്തിനു അധികം പറയുന്നു രണ്ടു മണിക്കൂർ നേരത്തെ
സമരം കാണേണ്ടതുതന്നെ. ശാബതയുടെ ആചാരം കേമംതന്നേ. വല്ല ക
ല്യാണത്തിനൊമററൊ കൂടിയെങ്കിൽ പാപവും ശാബതാലംഘനവുമാണ്.
ഏതായാലും പ്രതികളായ നവീകരണക്കാക്കു സ്ഥലം മജിസ്ത്രേട്ടു യഥാശക്തി
സമ്മാനം കൊടുത്തു പിരിച്ചു. ഇതാ പിന്നാലെ ഒരു പള്ളിയിൽ ഒരേ സ
മയത്തു രണ്ടു മേശയിട്ടു രണ്ടു പട്ടക്കാർ ഒന്നിനൊന്നു വിരോധമായി ചി
ല കർമ്മങ്ങൾ കഴിക്കുന്നു. പിന്നെത്തെ ആഴ്ചയിൽ കർമ്മം കഴിക്കാൻ വന്ന
സമയം വേണ്ട ഉപകരണങ്ങൾ കിട്ടാഴികയാൽ സമീപത്തുള്ള ഒരു വീ
ട്ടിൽനിന്നും ഒരു തംബ്ളേറും പിഞ്ഞാണവും കുറെ പുട്ടുപൊടി എടുത്തു
ഒരു അപ്പവും കാച്ചി കുബ്ബാന അനുഷ്ടിക്കുന്നു. ഇതാ ഇതിനും പുറമെ ത
ൻെറ കർമ്മം തടസ്സം ചെയ്തു എന്നു പറഞ്ഞു വികാരിമുതൽ പേരെ പ്രതി
ചേർത്തു കൊല്ലം ഒന്നാം ക്ലാസിൽ ടി- യൌനാൻകത്തനാരു ഒരു അന്യായം
ഫയലാക്കിയിരിക്കുന്നു. എല്ലാഞായറാഴ്ചയും രക്ഷപെട്ട രണ്ടു കൂട്ടരും കർമ്മ

ത്തിനു ഒരുങ്ങി പള്ളിയിൽ ചെല്ലുകയും പോലീസുകാർ ഒരുകൂട്ടരെ പിരിച്ചു സമാധാനലംഘനം നേരിടാതെ പാലിച്ചുവരികയും ചെയ്യുന്നു. എന്താ മാമ്മന്റെ ഉപദേശഫലങ്ങൾ തൃപ്തികരങ്ങളല്ലയൊ.

ഹേ വിസ്തൃതമാനസനായ നമ്മുടെ താരകാധിപർ ഠം കഥയൊന്നും അറിഞ്ഞില്ലയൊ. തന്റെ കണ്ണിൽ കോലിരിക്കുമ്പോൾ മററവന്റെ കണ്ണിലെ കരടു നോക്കുന്ന ഭോഷന്മാരിൽ ഒരുവനാണൊ താരകാധിപർ. ഇടുങ്ങിയ മാനസ്സന്മാരായ യാക്കോബിയർ എന്നു ഒരു പദം കഴിഞ്ഞ താരകയിൽ പ്രയോഗിച്ചുകാണുന്നു. നവീകരണസമുദായത്തിലുള്ളവരെല്ലാം വിസ്തൃതമാനസ്സന്മാരാണൊ എന്നു നമുക്കൊന്നു നോക്കാം. (൧) വാങ്ങിച്ച മുതൽ കൊടുക്കാതിരിക്കുന്നതിനുവേണ്ടി പാപ്പർ ഹർജി കൊടുക്കയും കടക്കാരൻസമ്മതിക്കുന്നില്ലെന്നുകണ്ടപ്പോൾ ജനിപ്പിച്ചു വളർത്തിയ അപ്പനെ വാറണ്ടിൽ ഇരുത്തി കഷ്ടപ്പെടുത്തിക്കളയാമെന്നു വിചാരിച്ചതു വിസ്തൃതമാനസ്സന്മാരുടെ ലക്ഷണമല്ലയൊ? (൨) സമുദായംവക പള്ളിക്കൂടം പണിയിച്ച പണം മുഴവനും തട്ടിയെടുത്തു കണക്കുംകൊണ്ടു ഓടി വീട്ടിൽ ഇരുന്നുംവച്ചു കുളമ്പിൽ പോയെന്നു പ്രസ്താവിച്ചു മതം മാറിയതു ആരുടെ ലക്ഷണമാണു. (൩) പ്രസംഗമദ്ധ്യേ കോഴഞ്ചേരി പള്ളിയിൽവച്ചു അമ്മയുടെ കുണുക്കു പറിപ്പിച്ചതും മററുള്ള സ്ത്രീകൾ ഇതിനെ തുടർന്നതും ഏതു ലക്ഷണത്തിൽ ഉൾപ്പെട്ടതാണു. (൪) കൊൺവെൻഷ്യനു ഞായറാഴ്ച മണപ്പുറത്തുവച്ചു ചോറു വില്പന അനുവദിച്ചതും നടത്തിയതും ഏതു മാനസ്സന്മാരുടെ ലക്ഷണമാണു. (൫) മെത്രാസ്ഥാനം കിട്ടിയില്ലെങ്കിൽ (ബാവാകക്ഷി) യാക്കോബ്യരിൽനിന്നും മെത്രാസ്ഥാനം വാങ്ങിക്കുമെന്നും മററും ഭയപ്പെടുത്തി കൈക്കലാക്കിയതു ആരുടെ ലക്ഷണമാണു. താരകാധിപരേ മറുപടി പറയണേ (൬) എം. എൻ. ഒ. എന്ന വ്യാജനിർമ്മിതമായ പേരുവച്ചു പ്രസിദ്ധപ്പെടുത്തിയതും താൻ യാതൊന്നും അറിഞ്ഞിട്ടില്ലെന്നു ഭാവിച്ചതും ആരുടെ ലക്ഷണമാണു. (൭) തന്റെ വ്യാജത്തെ വെളിപ്പെടുത്തിയ എ. പീലിപ്പോസു എം. എ. അതിരു കവിഞ്ഞു അധിക്ഷേപിച്ചതു വിസ്തൃതമാനസ്സന്മാരുടെ ലക്ഷണമാണോ.

കെ. പി. മാമ്മൻ തിരുവല്ല.

---

## സഭാതാരകയും പേരില്ലാലേഖകന്മാരും
(തുടർച്ച)

പേരില്ലാലേഖകന്മാരോടു മാത്രമല്ലാ പേർ ഉള്ളവരോടും "വാദിപ്പാൻ താരകാധിപക്കു" ഭയമാണെന്നാണു ഇനിയും ഞാൻ കാണിപ്പാൻ ഭാവിക്കുന്നതു ആദ്യമായി എം. സി. മത്തായിയുടെ ലേഖനത്തെതന്നെ പരിശോധിക്കാം. "താരകാധിപരുടെ വക്രബുദ്ധികൾ" എന്ന തലവാചകത്തിൽ എഴുതിയിരുന്ന എം. സി. മത്തായിയുടെ ലേഖനത്തിനു പൂർണ്ണമായ മേൽവിലാസം വയ്ക്കയൊ വല്ലവരും ഉത്തരവാദത്വം ഏൽക്കയൊ ചെയ്യാൽ മറുപടിതന്നെയല്ലാ ഒരു ലഘുലേഖതന്നെ പ്രസിദ്ധപ്പെടുത്താമെന്നു വീരവാദം അടിച്ചുമുളിച്ചുകൊണ്ടുനിന്ന താരകാധിപർ അദ്ദേഹത്തിന്റെ വിവരണസഹിതമുള്ള മേൽവിലാസം കണ്ടശേഷം മറുപടി എന്നല്ലാ ഒരക്ഷരംപോലും ശബ്ദിക്കാതെ തൂഷ്ണീംഭാവം അനുഷ്ഠിച്ചതുതന്നെ പേർ ഉള്ളവരോടും വാദിപ്പാൻ താരകാധിപക്കു ഭയമാണെന്നു ആദ്യം ഞാൻ കാണിച്ചയുക്തിക്കു മതിയായ തെളിവാണല്ലൊ. എന്റെദാനിയേൽജ്യേഷ്ഠാ താൻ ദൈവത്തെ ഭയപ്പെടാത്തവൻ എങ്കിലും മനുഷ്യരെപ്പോലും ശങ്കിക്കാതെ വിപ്രതിപന്നമായ ഇ

ങ്ങിനെയുള്ള വ്യാജസമാധാനങ്ങൾ ഒന്നും അടിച്ചുമൂളിക്കരുതേ, മറുപടി പറവാൻ പ്രയാസമുള്ള ലേഖനങ്ങൾക്കു ഇപ്രകാരം "മമ്മഞ്ഞാ മിമ്മഞ്ഞാ" ചൊല്ലിയാൽ അതു വേദവാക്യമായികരുതുവാൻ അയിരൂരെ സഹോദരിയും ഗീൎവ്വാണപണ്ഡിതൻ കോവൂരെ അദ്ദേഹവും ചില നവീകരണകുഞ്ഞുങ്ങളും അല്ലാതെ മറ്റുവല്ലവരും കാണുമൊ എന്നുള്ളതും സന്ദേഹമാണു.

ഇനിയും മതസംബന്ധമായ ചില മാസികകളെക്കൂടി ഒന്നു നിരൂപണം ചെയ്യാം. താരകാധിപരുടെ ഒരു ഗുരുവാണെന്നു മികവാറും നാമകരണം ചെയ്യപ്പെടാവുന്ന ഒരാളാൽ നടത്തപ്പെട്ടുവന്നതും താരകയേക്കാൾ എല്ലാംകൊണ്ടും മാന്യപദവിയെ അൎഹിച്ചിരുന്നതുമായ മലയാളമിത്രത്തിൽ, തങ്ങളുടെ പൂൎണ്ണമായ മേൽവിലാസം വെളിപ്പെടുത്തുവാൻ മനസ്സില്ലാഞ്ഞിട്ടു അസ്പഷ്ടമായ ഓരോ അഭിധേയങ്ങൾ വച്ചുകൊണ്ടു ഓരോ ലേഖകന്മാർ ഇടവകപ്പത്രികയോടും അപ്രകാരംതന്നെ ചില പത്രികാലേഖകന്മാർ മിത്രത്തോടും വാദിച്ചിരുന്നു എന്നു മാത്രമല്ലാ "പുലയൻ" എന്നും മറ്റുമുള്ള ഓരോ പേർപോലും വച്ചുകൊണ്ടു മിത്രത്തിൽ ഓരോ ലേഖകന്മാരും മിത്രാധിപരും പത്രികയുമായി വാദിച്ചിട്ടുണ്ടു എന്നുള്ള കഥ നമ്മുടെ ദാനിയേലച്ചനു പുത്തരിയായിരിക്കയില്ലല്ലോ. "പേരില്ലാലേഖനം" എന്നു താരകാധിപർ ആധുനികകാലത്തു വിധിക്കുന്ന പത്രികയിലെ ഓരോ ലേഖനകൎത്താക്കളോടും ആ കാലത്തു മിത്രാധിപർ ശക്ത്യനുസരണം വാദിക്കയും സമാധാനം പറകയുംചെയ്തിട്ടുണ്ടു്. നമ്മുടെ കുട്ടിപത്രാധിപരച്ചന്റെ നവീനയുക്തികളൊന്നും ആ കാലത്തു മിത്രാധിപൎക്കു തോന്നാതെയിരുന്നതു എന്താണെന്നു വിവേചിക്കയാണെങ്കിൽ പനിപ്പൂട കരുത്ത താരകാധിപർ മിത്രാധിപരെക്കാൾ സൎവ്വോൽകൃഷ്ടനായതുകൊണ്ടായിരിക്കാം എന്നല്ലാതെ സമാധാനിപ്പാൻ മറ്റൊന്നും കാണുന്നില്ലാ. "പേരില്ലാലേഖനം" എന്നു താരകാധിപർ വിധിക്കുന്നതുപോലെയുള്ള അനേകം ലേഖനങ്ങളും അനേകം പേരുകളും മിത്രത്തിൽതന്നെ കാണിച്ചുതരാം. എത്രതന്നെ കാണിച്ചാലും താരകാധിപർ സമ്മതിക്കയില്ലെന്നുള്ളതു തീൎച്ചയാണ്.

"പേരില്ലാലേഖകന്മാരോടു" വാദിപ്പാൻ തയ്യാറില്ലെന്നും താരകയിൽ വല്ലലേഖനങ്ങളും പ്രസിദ്ധപ്പെടുത്തുകയാണെങ്കിൽ ആയതു പൂൎണ്ണമായ മേൽവിലാസം വച്ചാണെന്നുമുള്ള താരകാധിപരുടെ ഇദാനീന്തനാഭിപ്രായത്തിനു പ്രതിപമായി അദ്ദേഹംതന്നെ പ്രവൃത്തിച്ചിട്ടുണ്ടെന്നാണ് ഇനിയും ഞാൻ കാണിപ്പാൻ ഭാവിക്കുന്നതു. ഒരുവാദത്തെ ന്യായങ്ങളാൽ സാധൂകരിക്കുവാൻ പുറപ്പെടുന്ന മഹാത്മാക്കൾ, താരകാധിപർ പൂൎവ്വാപരവിരുദ്ധമായി പ്രവൃത്തിച്ചിരിക്കുന്നതും താഴെ ഞാൻ കാണിക്കുന്നതുമായകാൎയ്യങ്ങളെ വ്യക്തമായിമനസ്സിലാക്കണമെന്നു അപേക്ഷിക്കുന്നു. പതിനൊന്നുവൎഷങ്ങൾക്കു മുൻപു "വീണ്ടുംജനനവും മനസ്സുതിരിവും" എന്ന തലവാചകത്തിൽ ഒരുലേഖനം "കേ. സി. ഉമ്മൻ" എന്നൊരാൾ ഇടവകപ്പത്രികയിലും അതിനെതിരായി ഒരുലേഖനം നമ്മുടെ ദാനിയേലച്ചൻ താരകാലേഖകനായിരുന്നകാലത്തു "കേ. എൻ. ഡി" എന്നുമാത്രം പേർവച്ചുകൊണ്ടു താരകയിലും പ്രസിദ്ധം ചെയ്തിരുന്നു. (പത്രിക പു- ൮ ല. ൧) വാദത്തിന്റെ കാഠിന്യംനിമിത്തം ഈ രണ്ടുപേരും പല പത്രങ്ങളിലായി വാദപ്രതിവാദം നടത്തിയെങ്കിലും, ആ ഘട്ടങ്ങളിലെങ്ങും നമ്മുടെ "കേ. സി. ഉമ്മൻ" ഒരു പേരില്ലാലേഖകനാണെന്നൊ ഗണനീയനല്ലെന്നൊ ഊഹിക്കയൊ പറകയൊ ചെയ്യാതെ ശക്ത്യനുസരണം നമ്മുടെ കേ. എൻ. ഡീ. വാദിച്ചു. പതിനൊന്നു വൎഷങ്ങളുടെശേഷം "കേ. സി. ഉമ്മൻ" എന്നുള്ള പേരിനെക്കാൾ കുറെക്കൂടി വൈശദ്യമായ കാൎത്തികപ്പള്ളി പി. എം. കോശി. എന്നുള്ള പേർ അപൂൎണ്ണമായ പേരാണെന്നു പറഞ്ഞുകൊള്ളുന്നതല്ലെ കഷ്ടം! "കേ. സി. ഉമ്മൻ" ഒരുപൂൎണ്ണമായ മേൽവിലാസം ഉള്ള ആളാകകൊണ്ടാണ് അദ്ദേഹത്തോടു തൎക്കിച്ചതെന്നു നമ്മുടെ താരകാധിപർ പറഞ്ഞുകേട്ടാൽകൊള്ളായിരുന്നു. ഹേ, താരകാധിപരേ! വ്യാജഭാജനമേ വീണതു വിദ്യയാക്കുന്നവഞ്ചകാ! ഇങ്ങിനെ പൂൎവ്വാപരവിരുദ്ധമായി ലാക്കിനു ലാക്കിനു പേരുമാറുവാൻ തനിക്കുനാണമില്ലയോ അന്നു തനിക്കു "കേ. സി" ഉമ്മനോടു വാദിക്കാമെങ്കിൽ ഇന്നു അതിനെക്കാൾ വ്യക്തമായ പേരുള്ള പത്രികാലേഖകന്മാരോടു താൻ മറുപടിപറയാത്തതു എന്താണ്? തന്റെ നഗ്നത ഇങ്ങിനെ വെളിപ്പെടുന്നതിൽ തനിക്കു നാണമില്ലയൊ താൻ മനുഷ്യനല്ലയൊ. താൻ പറയുന്നതു എങ്ങിനെ സത്യമാണെന്നു വിശ്വസിക്കാം. കേ.

എൻ. ഡി. എന്നു പേർവച്ചു വാദിച്ചതു പൂർണ്ണമായ പേരാകകൊണ്ടാണെന്നു തനി
ക്കു പറയാമൊ. അന്നു താൻ "കേ. എൻ. ഡി" എന്നു പേർ വച്ചു വാദിച്ചതി
നെക്കാൾ വ്യക്തമായ പേർ വച്ചുകൊണ്ടു വാദിക്കുന്ന കാത്തികപ്പള്ളിൽ പി. എം.
കോശിയുടെ പേർ പേരില്ലാത്തതാണെന്നു ഇപ്പോൾ പറയുന്നതിനു തനിക്കു ക്രൂസ
ലില്ലയൊ ഒരു വിശുദ്ധ ജീവിതക്കാരൻ എന്നു തന്നെത്താൻ പറയുന്നതിനു തനിക്കു
ലജ്ജയില്ലല്ലൊ കഷ്ടം കഷ്ടം.

അല്ലയോ മാന്യന്മാരായ വായനക്കാരേ നമ്മുടെ താരകാധിപരുടെ പൂർവ്വാപ
രവിരുദ്ധവും ലാക്കിനു ലാക്കമായ ഈ വക പെരുമാററങ്ങൾ ഇപ്രകാരം ഇരിക്കുന്ന
സ്ഥിതിക്കു "നായുടെ വായിൽ കോലിട്ടതുപോലെ" അദ്ദേഹം ഓരോവക പൊട്ടു
യുക്തികൾ ചമച്ചുകൂട്ടുന്നതു "എന്റെ ഇവിടെകിടന്നു കണ്ണുമിഴിക്കും നിങ്ങളു ക്രൂ
ഷാകരുത്" എന്നു പണ്ടു മൂത്തപുലയൻ പറഞ്ഞതുപോലെ കണ്ണടച്ചു വിശ്വസിച്ചു
കൊള്ളണമെന്നാണ് ഭാവം. ഹേ! താരകാധിപരേ ആമ്മീൻപറക. അപൂർണ്ണമായ
പേർ ഉള്ള ലേഖകന്മാരോടും അസ്പഷ്ടമായ പേർ വച്ചുകൊണ്ടും വാദിക്കാം എന്നു
താരകാധിപർ ചെയ്തിരിക്കുന്ന കൃത്യങ്ങളെ കൊണ്ടു ഞാൻ മേൽതെളിയിച്ചുവല്ലൊ.

ഇനിയും നാലാമതായി തെളിയിപ്പാൻഭാവിക്കുന്നതു ഗൌരവങ്ങളായ ഉപദേ
ശങ്ങളെ സംബന്ധിച്ചുള്ള വാദത്തിൽ പത്രാധിപന്മാർ തമ്മിൽ പ്രവേശിക്കയല്ലാ
തെ ലേഖകന്മാരു വാദിപ്പാൻ തയ്യാറില്ലന്നു കേ. എൻ. ഡി. മുഴക്കുന്ന മൂഢോക്തിക
ളെതന്നെയാണ്, ആയതിലേക്കു തെളിവായി ൯-ാം പുസ്തകം ൨-ാം ലക്കം ഇടവ
കപ്പത്രികയിൽനിന്നു ചിലഭാഗങ്ങൾ താഴെ ചേർക്കുന്നു. "ജ്ഞാനസ്നാനം മറുജനനം
ഈ രണ്ടു സംഗതികളെ വേർതിരിച്ചും യോജിപ്പിച്ചും ചില തർക്കലേഖനങ്ങൾ കേ.
എൻ. ഡി. എന്നയാൾ താരകയിലും ഉമ്മൻ എന്നൊരാൾ പത്രികയിലും കുറെനാ
ളായി എഴുതിവരുന്നുണ്ടു. ഈ തർക്കത്തിൽ ഞങ്ങൾ പ്രവേശിക്കാതെ മൌനം ദീ
ക്ഷിച്ചിരിക്കുമ്പോൾ ഞങ്ങളെ കൂടി ഇതിൽ ഉൾപ്പെടുത്തുവാൻ കെ. എൻ. ഡി.
ശ്രമിക്കുന്നതായി തോന്നിക്കുന്ന ഒരു ലേഖനം കഴിഞ്ഞതാരകയിൽ കാണുകയുണ്ടാ
യി അദ്ദേഹം സമന്വയാലോചനസംഘത്തിൽവെച്ചും നവീകരണവികാരിജനറാ
ളിനോടും മററും തർക്കിച്ചു ഖ്യാതിസമ്പാദിച്ച ആളാണെന്നു ആ കക്ഷിയിലുള്ള ചി
ലർ പറഞ്ഞുകേട്ടിട്ടുണ്ടു--------എന്നുമാത്രവുമല്ല കേ. എൻ. ഡി. കേവലം ഒരുസ്ക്കൂൾ
കുട്ടി ആണെന്നറിയുന്നു. കുത്തഴിഞ്ഞ പുസ്തകം എന്നാസാക്ഷിപത്രം പ്രാപിച്ചിരിക്കു
ന്ന നവീകരണത്തിന്റെ ഒരംഗമെന്ന് അദ്ദേഹത്തെക്കുറിച്ചു വിചാരിച്ചാലും ഒ
രു സ്ക്കൂൾക്കുട്ടിയുടെ വാദം ആ സംഘത്തെ എന്തുമാത്രം ബന്ധിക്കുമെന്നൊ സത്യ
മറിയണമെന്നാഗ്രഹമുള്ള നവീകരണ വായനക്കാർ എന്തു മാത്രം മതിക്കുമെന്നെ
ന്നൊ സങ്കല്പിപ്പാൻ പാടില്ല. അതുകൊണ്ടു ഞങ്ങളുടെ പ്രവേശനം അത്ര ഫല
പ്പെടുമെന്നു വിശ്വാസമില്ലാത്തതിനാൽ കൂടെ ഞങ്ങൾ മൌനം ദീക്ഷിച്ചിരിക്കുന്ന
താണ്. എന്നാൽ ഞങ്ങളെ കൊണ്ടു എന്തെങ്കിലും പറയിക്കണമെന്നു കെ. എൻ. ഡി
ക്കു കുറെ നിർബ്ബന്ധമുള്ളതുകൊണ്ടു തീരെ ഒഴിഞ്ഞുകളയാമെന്നു വിചാരിക്കുന്നില്ല----
ഇനിയും ൯-ാം പുസ്തകം ൩-ാംലക്കം പത്രികയിൽനിന്നുകൂടെ ചിലഭാഗങ്ങൾ താഴെ
താഴെ പകർത്തുന്നു. താരകയിൽ ഒരു കെ. എൻ. ഡിയും പത്രികയിൽ ഒരു ഉമ്മനും
തമ്മിൽ ഈ വിഷയംസംബന്ധിച്ചു നടത്തിവന്ന തർക്കം വായനക്കാർ ഓർത്തിരിക്കു
മെന്നു വിശ്വസിക്കുന്നു. ഇവരുടെ മുഷ്ടിയുദ്ധത്തിൽ ഞങ്ങൾ അശേഷം പ്രവേശി
ക്കാതെ മൌനമായിരുന്നിട്ടും ഞങ്ങളെ വലിച്ചിഴച്ചു വാദത്തിൽ പ്രവേശിപ്പിച്ചു
ജയഘോഷം പാടാമെന്നു കരുതിയൊ എന്തോ കേ. എൻ. ഡി. ഒരുവിധം മര്യാദ
വാക്കിൽ ഞങ്ങളെപ്പോരിനു വിളിച്ചു"--------ഇതിൽനിന്നു പൊതുവായി തെളി
യുന്നതു എന്തെന്നാൽ.

൧-ാമതു. വീണ്ടും ജനനം എന്നുള്ളതു ഒരു ഗൌരവമേറിയ വിഷയമാണ്.

൨-ാമതു. ആകാലത്തു താരകാധിപർ കേവലം ഒരു സ്കൂൾകുട്ടിയായിരുന്നു.

൩-ാമതു. ആ കാലത്തു വേറൊരുപത്രാധിപരാൽ നടത്തപ്പെട്ടുവന്നിരുന്നതാ
രകയിലെ ഒരു ലേഖകനാണ് കേ. എൻ. ഡി.

൪-ാമതു. ജ്ഞാനസ്നാനം മുതലായ ഗൌരവമേറിയ ഉപദേശങ്ങളെ സംബന്ധി
ച്ചു വാദിക്കേണ്ടിയ ആ കാലത്തെ താരകാധിപരെ കവിഞ്ഞു ആ സമുദായത്തിൽ

ഈ വിഷയം സംബന്ധിച്ചു ഗണനീയനല്ലാത്ത ഒരു സ്കൂൾകുട്ടി ലേഖകൻ ഇടവക പത്രികാധിപരോടു വാദിക്കുവാൻ പുറപ്പെട്ടു.

ഫലമട്ടു. ഒരു സ്കൂൾകുട്ടി ഈ വിഷയം സംബന്ധിച്ചു വാദിപ്പാൻ പത്രികാധിപരെ പോരിനു വിളിച്ചു. (തുടരും)

---

തിരുവല്ലാ. പി. എം. മാമ്മൻ.

## വികാരി ജനറാളിന്റെ വിഭ്രതി.

മാർ ഗീവറുഗീസു സഹദാ, മാർ മത്ത്യു മുതലായ പരിശുദ്ധന്മാരുടെ ഓർമ്മ ദിവസമായി തിരുവല്ലായിൽ കൊണ്ടാടിവരാറുള്ള ദിവസങ്ങളിൽ വെടി, വാദ്യഘോഷം ആദിയായവ സന്തോഷചിഹ്നമായി നടത്തിച്ചുവരാറുണ്ടു. സമീപവാസിയാകുന്ന വികാർ ജനറാൾ ഇവകൾ കണ്ടിട്ടു "ഇടിവെടിച്ചു പേടിപ്പിക്കുന്ന ദൈവത്തെ വെടിവച്ചുപേടിപ്പിക്കുവാൻ തുടങ്ങുന്ന യാക്കോബ്യർ എന്തു ദോഷമാരടൊ" എന്നും മറ്റും പ്രസംഗിച്ചിട്ടുള്ളതായി ചിലമഹാന്മാർ പറഞ്ഞുകേട്ടു അറിവുണ്ടു. ഈ പ്രസംഗംകൊണ്ടു കേൾവികാർ മനസ്സിലാക്കുന്നതു വെടി വയ്പിക്കുക ആദിയായ സംഗതികൾ നടത്തിക്കുന്നതു പാപമാണെന്നാണല്ലൊ. എന്നാൽ അദ്ധ്യതോമാകത്തനാർ അവർകൾതന്നെ ബലമായി വിരോധിച്ചു പറഞ്ഞിട്ടുള്ളസ്ഥിതിക്കു ഇവ ഏതെങ്കിലും സമയത്തു നടത്തിക്കുന്നതു നല്ലതാണൊ എന്നു എനിക്കു സംശയമുണ്ടു. കാരണം കഴിഞ്ഞുപോയ മാർത്തോമ്മാ മെത്രാപ്പോലീത്തായുടെ ജൂബിലി ആഘോഷദിവസം തിരുവല്ലായിൽ വെടിവയ്പിക്കുകയും കുട്ടിതട്ടു ഇടുവിക്കുകയും മറ്റും ചെയ്തതു എന്റെ ദൃഷ്ടിക്കു ഗോചരമായിഭവിച്ചു, യാക്കോബ്യർ പെരുനാൾ ദിവസങ്ങളിലും മറ്റും ഇപ്രകാരം പ്രവൃത്തിക്കുന്നതു പാപമാണെന്നു ഉപദേശിക്കുന്നസ്ഥിതിക്കു ജൂബിലി ദിവസം ഇപ്രകാരം നടത്തിച്ചതു നല്ലതാണൊ. അതൊ യാക്കോബ്യരെ കുറ്റംപറയണം എന്നുള്ള ഏകവിചാരം മാത്രമെ ഉള്ളൊ എന്നറിവാനാഗ്രഹമുണ്ടു. വെടിവയ്പിക്കുക ആദിയായസംഗതികൾ പാപമാണെന്നതോന്നുന്നപക്ഷം ജൂബിലിദിവസം പ്രവൃത്തിപ്പിച്ചതും പാപമല്ലെ, അഥവാ ഇവകൾ പാപമല്ലെന്നു വരുന്നപക്ഷം ഈവക കാരണങ്ങൾ പറഞ്ഞു യാക്കോബ്യരെ ആക്ഷേപിച്ചിട്ടുണ്ടെങ്കിൽ അതു പാപമൊ അഥവാ വിഭ്രതിയൊ അല്ലയൊ. തിരുവല്ലായ്ക്കു സമീപം മുത്തൂർ എന്നു ഒരുകരയും ആ കരയിലുള്ള ക്രിസ്തീയകുഡുംബങ്ങളിൽ "മനാട്ടെ" എന്ന പേരോടുകൂടിയ ഒരു യാക്കോബായ ഭവനവും ആ ഭവനത്തിൽ ഭ്രാതൃസമേതനായി മാത്തൻ എന്നപേരായ ഒരാളും ഉണ്ടായിരുന്നു. ഈ ആൾ വികാരിജനറാളിന്റെ ചില ഉപദേശങ്ങൾക്കു അനുസരിപ്പാൻ തയ്യാറുണ്ടെന്നു അച്ചനെ മനസ്സിലാക്കിയിട്ടുള്ളതായി അച്ചൻ ധരിച്ചിട്ടുണ്ടായിരുന്നു. തന്നിമിത്തം മാത്തനെ അച്ചൻ സ്നേഹിക്കുന്നുണ്ടെന്നുള്ള ഭാവത്തിൽ കുറെകാലം കഴിച്ചുകൂട്ടുകയും പ്രസ്തുതമാത്തൻ നിസ്സന്താനാവസ്ഥയിൽ പെട്ടെന്നുള്ളവായ ഒരു രോഗത്താൽ ഈ കഴിഞ്ഞമാസത്തിൽ നിര്യാണം പ്രാപിക്കുകയും ചെയ്തു. ഈ നിലയ്ക്കു പ്രസ്തുത മാത്തന്റെ ശവം നവീകരണസമുദായംവക പള്ളിയിരിക്കുന്ന സിമ്മനാരിക്കുഴിയിൽ അടക്കണം എന്നു അച്ചൻ നിശ്ചയിക്കുകയും വിവരം മരിച്ച മാത്തന്റെ ഭാര്യയെ അറിവിക്കുകയും ആയതിനു ആ സ്ത്രീയെ വശംവദയാക്കുകയും ചെയ്തു. മാത്തന്റെ സഹോദരന്മാരായി ആ ഭവനത്തിൽ ഉണ്ടായിരുന്നവർക്കു ശവം യാക്കോബായ പള്ളിയായ കടപ്രത്തു പള്ളിയിൽ അടക്കണം എന്നു അതിയായ ആഗ്രഹം ഉണ്ടായിരിക്കയും ആയതിനു അവർ ശ്രമിച്ചുതുടങ്ങുകയും വിവരം അച്ചൻ അറിഞ്ഞു സാധുക്കളെ കബളിപ്പിച്ചു ഉദ്ദിഷ്ടസിദ്ധിക്കു ഒരു മാർഗ്ഗം കണ്ടുപിടിക്കുന്നതിനു ആലോചിച്ചു പരിണാമത്തിൽ സമാധാനലംഘനം നേരിടാതിരിപ്പാൻ ശട്ടംകെട്ടണം എന്നും ഒരുശവം നിമിത്തം വലുതായ ലഹള ഉണ്ടാകുവാൻ പോകുന്നു എന്നും വിവരം കാണിച്ചു ഒരു ഹർജ്ജി തയ്യാറാക്കിച്ചു വികാരിജനറാളിന്റെ സമുദായത്തിൽ പെട്ട ഒരു ഉപദേശി എന്നുപറയുന്ന ആളിനെ ആയുധമാക്കി തിരുവല്ലാ ഫ. ക്ലാസ്സു മജിസ്ട്രേട്ടു കോടതിയിൽ കൊടുപ്പിച്ചു പോലീസുകാരെ വരുത്തികയും

ചെയ്തു, പോലീസുകാർ വന്നയുടനെ തന്റെ ഉദ്ദിഷ്ടസംഗതി സാദ്ധ്യമാകും എന്നു ധരിച്ചു ശവം വേഗത്തിൽ അടക്കം ചെയ്യുന്നതിനു തടസ്സം ഒന്നും ഉണ്ടാകാതെയിരിപ്പാൻവേണ്ടി സിമ്മനാരികുന്നിൽ (സീയോൻകുന്നിൽ) ഒരു കുഴി വെട്ടിച്ചു ഇടുവിക്കയും ശവം സിമ്മനാരികുന്നിങ്കൽ കൊണ്ടുപോകുന്നതിനു ബലമായി നിഷ്കർഷിക്കയും ചെയ്തു. മാത്തന്റെ സഹോദരങ്ങൾ മരിച്ച മാത്തനേയും വഹിച്ചുകൊണ്ടു നടന്നുതുടങ്ങി, എന്തിനേറെ പറയുന്നു കട്ടച്ചിറപ്പള്ളിയിൽ കൊണ്ടുചെന്നു ശവസംസ്കാരം കഴിപ്പിക്കയും വികാരിജനറാൾ സിമ്മനാരിക്കുന്നിൽ മാത്തനുവേണ്ടി തയ്യാറാക്കിയിരുന്ന കുഴി വെറുതെ മൂടിക്കയും ചെയ്തു. ഈ ചെയ്തി വികാരിജനറാളിന്റെ വിഭൂതിയിൽ ഒന്നല്ലയൊ.

(തുടരും)

---

## നമ്മുടെ വലവക.

(സി. ഐ. കുര്യൻ. കോട്ടയം)

"എന്റെ വഴികൾ നിങ്ങളുടെ വഴികളും എന്റെ വിചാരങ്ങൾ നിങ്ങളുടെ വിചാരങ്ങളുമല്ല എന്നു യഹോവാ പറയുന്നു"

അന്ത്യോഖ്യായുടെ ശ്ലീഹാസ്ഥാപിതമായ സിംഹാസനത്തിന്റെ അധികാരിയും മിശിഹായുടെ വികാരിയുമാകുന്ന നിരന്തര വന്ദ്യദിവ്യ മഹാ മഹിമശ്രീ രണ്ടാമത്തെ അബ്ദുള്ളാ എന്ന തിരുനാമമുള്ള മോറാൻ മാർ ഇഗ്നാത്യോസ് പാത്രിയർക്കീസുബാവാ തിരുമനസ്സുകൊണ്ടു മലങ്കരയുള്ള തന്റെ ജനത്തെ സന്ദർശിപ്പാനായി സിംഹാസനം വിട്ടു ഈ വാർദ്ധക്യകാലത്തു ഇറങ്ങിയതും ലണ്ടൻ, ഈജിപ്തു മുതലായസ്ഥലങ്ങളെ സന്ദർശിച്ചശേഷം മലങ്കരെ വന്നുചേർന്നവിവരവും മറ്റും നിങ്ങൾ അറിഞ്ഞിട്ടില്ലാത്ത സംഗതികളല്ലല്ലൊ. തിരുമനസ്സുകൊണ്ടു മലങ്കര സഭയുടെ ഭദ്രാസനമാകുന്ന കോട്ടയത്തു സിമ്മനാരിയിൽ എത്തുന്ന ദിവസംതന്നെ അദ്ദേഹത്തെ ആക്ഷേപിച്ചു ഒരു ദൂഷിപത്രം പ്രസിദ്ധപ്പെടുത്തണമെന്നു "സഭാതാരകാപത്രാധിപർ" മിസ്റ്റർ ദാനിയേൽ നിശ്ചയിച്ചിരുന്നു എങ്കിലും ദൈവം അതിനുസമ്മതിച്ചില്ലാ, എന്തെന്നാൽ തിരുമനസ്സുകൊണ്ടു ഇദംപ്രഥമമായി കോട്ടയത്തു സിമ്മനാരിയിൽ കാലെടുത്തുകുത്തിയ ദിവസംതന്നെ നവീകരണ സഭയുടെ നേതാവും ദാനിയേൽ അവർകളുടെ വലിയപ്പച്ചനുമായ തീത്തൂസ് മെത്രാൻ പ്രഥമൻ അല്ലെങ്കിൽ മിസ്റ്റർ ദാനിയേലിന്റെ "മലങ്കര ശ്ലീഹാസ്ഥാപിതസിംഹാസനത്തിന്റെ മെത്രാപ്പോലീത്താ" അവർകൾ മേലോട്ടു എടുത്തുകൊള്ളപ്പെട്ടു, ഇതിങ്കൽ മിസ്റ്റർ ദാനിയേൽ മുതൽപേർക്കു അപാരമായ വ്യസനമുണ്ടായി എന്നുപറയണമെന്നില്ലല്ലൊ. ബാവാതിരുമനസ്സിലെ ആക്ഷേപിച്ചു പുസ്തകമടിച്ചിറക്കി രണ്ടു മൂന്നു ലക്ഷം ആളുകൾക്കു ക്ഷോഭവും തനിക്കും തന്റെ സമുദായത്തിനും കൃതാർത്ഥതയും വരുത്തിക്കളയണമെന്നു വിചാരിച്ചിരുന്ന മിസ്റ്റർ ദാനിയേലിന്റെ വിചാരം ഒന്നു, ദൈവത്തിന്റെ വിചാരം വേറൊന്നു. "ഇസ്രായേൽക്കാർക്കു സന്തോഷവും മിസ്രയീമ്കാർക്കുവിലാപവും" എന്നവിധത്തിൽ സത്യസഭയ്ക്കു വളരെ ആനന്ദവും "അപ്പസിത്തോൻ" (നവീകരണ) സമുദായത്തിനു വലിയ ദുഃഖവും ഇതാ നേരിട്ടിരിക്കുന്നു.

പാത്രിയർക്കീസിനെ ദൂഷിച്ചു പുസ്തകമടിച്ചിറക്കി തന്നത്താൻ ഇരുന്നു രസിക്കാമെന്നു വിചാരിച്ചിരുന്ന ദാനിയേലിന്റെ അധരം ഇതാ മലക്കുന്നു! കണ്ണുകൾ നിറയുന്നു!! കൈകൾ മാറത്തണയ്ക്കുന്നു!!! ഇതല്ലയൊ ദൈവത്തിന്റെ വിരൽ. തൽസംബന്ധമായി വേറൊരുകാര്യംകൂടി പറയാനുണ്ടു, മലങ്കര സഭയുടെ സാക്ഷാൽ ഇടയനായ ബാവാതിരുമനസ്സുകൊണ്ടു മലങ്കര ഭദ്രാസനത്തിൽ എഴുന്നെള്ളിയ ദിവസംതന്നെ മാർത്തോമ്മാ പ്രഥമൻ അന്തരിച്ചുപോയതും എന്തൊ ഒരു ദൈവവിചാരണയല്ലായിരിക്കുമൊ? വൃദ്ധനായ ശിമെയോൻ നമ്മുടെകർത്താവിനെ തന്റെ കൈകളിൽ ഏന്തിട്ടു കർത്താവെ! നീ സകല ജാതികൾക്കും മുൻപാകെ ഒരുക്കീട്ടുള്ള നിന്റെ വലിയ രക്ഷയെ എന്റെ കണ്ണുകൾ കണ്ടു. ഇനി നിന്റെ ദാസനെ സമാധാനത്തോടെ പറഞ്ഞയക്കണമെ" എന്നു പ്രാർത്ഥിച്ചതുപോലെയുള്ള വല്ല രഹസ്യവും ഇതിൽ അന്തർഭവിച്ചിട്ടുണ്ടൊ എന്നു ആർക്കറിയാം.

ഇനി നമ്മുടെ ദാനിയേലച്ചനോട് എനിക്കു ഒരു കാര്യം ചോദിപ്പാനുണ്ട്. അന്ത്യോഖ്യാ—അല്ലെങ്കിൽ അദ്ദേഹത്തിന്റെ വാക്കിൻ പ്രകാരം "യാക്കോബായ പാത്രിയർക്കീസു പാത്രിയർക്കീസോ വേഷധാരിയോ" എന്നൊരു ചോദ്യവും കൊണ്ടു താങ്കൾ പുറപ്പെട്ടു. അതിനെ സംബന്ധിച്ചു പത്രികാധിപരും താങ്കളുമായി ഒരു വലിയ വാദപ്രതിവാദം നടത്തി താങ്കൾ ഒരു ചെറുലേഖയും അടിച്ചിറക്കി എങ്കിലും ഒടുവിൽ താങ്കൾ അദ്ദേഹം സാക്ഷാൽ പാത്രിയർക്കീസാണെന്നു സമ്മതിച്ചു. ആ സമ്മതിക്കു ആ പാത്രിയർക്കീസിനെ ആക്ഷേപിച്ചു വേറെ ഒരു പുസ്തകം കൂടി അടിച്ചിറക്കണമെന്നു വിചാരിച്ച താങ്കൾക്കു മനസ്സാക്ഷി എന്ന ഒന്നുണ്ടോ? ഉണ്ടെങ്കിൽ അതിപ്പോൾ എവിടെ പൊതിഞ്ഞുകെട്ടിവെച്ചിരിക്കുന്നു? നമ്മുടെ കർത്താവിനെ പിടിച്ചു നിഗ്രഹിക്കണമെന്നു വിചാരിച്ച യഹൂദന്മാർപോലും "ജനത്തിൽ കലഹം ഉണ്ടാകാതിരിപ്പാൻ പെരുനാളിൽ വേണ്ടാ" എന്നു വച്ചുന. ആ യഹൂദന്മാർക്കുണ്ടായിരുന്നിടത്തോളമുള്ള വകതിരിവുപോലും താങ്കൾക്കുണ്ടായിരുന്നെങ്കിൽ ജനത്തിന്റെ ക്ഷോഭം ഉണ്ടാകാതിരിപ്പാനായിട്ട് ബാവാ തിരുമനസ്സുകൊണ്ടു വരുന്നദിവസം അതു (ദൂഷിപത്രപ്രസിദ്ധീകരണം) വേണ്ടാ എന്നു വയ്ക്കുമായിരുന്നു. ഏതെങ്കിലും "അഹിത്തോഫേലിന്റെ ആലോചനയെ അബദ്ധമാക്കിതീർത്ത" കർത്താവു വാഴ്ത്തപ്പെട്ടവനാകട്ടെ. വല്യപ്പച്ചന്റെ വിയോഗത്തെക്കുറിച്ചുള്ള ദുഃഖം ശമിക്കുമ്പോഴെങ്കിലും നിങ്ങൾ അതു അടിച്ചിറക്കാതിരിക്കയില്ലെന്നു എനിക്കു അറിയാം. എന്നാലും നിശ്ചിതസമയം ഒന്ന തെറ്റിയല്ലൊ അതുതന്നെ ആശ്വാസം. പിന്നെയും താങ്കൾ രക്ഷിക്കപ്പെട്ട ഒരു സുവിശേഷപ്രാസംഗികനല്ലെ? ദൈവത്തിന്റെ പ്രധാനാചാര്യനെ ദൂഷിക്കുന്നതു നിങ്ങൾക്കു ചേർന്നതൊ? അതൊ പൌലോസിനു ഇല്ലാത്ത ആ അധികാരം നിങ്ങൾക്കുണ്ടോ? ഉണ്ടെങ്കിൽ ഏതു കിത്താബിലാണ പറഞ്ഞിരിക്കുന്നതു? ഓ: തെറ്റി നിങ്ങൾക്കു എം. എൻ. ഓയുടെയും കെ. എൻ. ഡി.യുടെയും ആത്മാക്കൾ ഉണ്ടല്ലൊ. അതിൽ എം. എൻ. ഓയുടെ ആത്മാവിൽ നിങ്ങൾക്കു എന്തും ചെയ്യാമല്ലൊ. ആ കാര്യം ഞാൻ ഓർത്തില്ല സാറെ!

❖ ❖ ❖

കിത്താബിന്റെ കാര്യം പറഞ്ഞപ്പോഴാണ് പത്രാധിപരെ നമുക്കു വേറൊരു കാര്യം ഓർമ്മ വന്നതു. മിസ്റ്റർ ദാനിയേലിനു ഈയിടെ മഹമ്മദീയ പദങ്ങളോടു വളരെ പ്രതിപത്തിയുള്ളതായി കാണുന്നുണ്ട് അദ്ദേഹത്തിനു വിശ്വസിക്കാൻ പാടില്ലാത്തതായി സുറിയാനിഭാഷയിലുള്ള ചരിത്രങ്ങളെല്ലാം കിത്താബുകളാണ്. കിത്താബ് എന്നുവച്ചാൽ എന്താണ് സാറെ? പത്രികാധിപരെ നിങ്ങളോടല്ല, മിസ്റ്റർ ദാനിയേലിനോടാണ ഞാൻ ചോദിക്കുന്നതു, അദ്ദേഹത്തിനു അതൊക്കെ പരിജ്ഞാനമുണ്ടല്ലൊ. പരിജ്ഞാനപ്പെടാൻവഴിയുമുണ്ടല്ലൊ.

❖ ❖ ❖

നവീകരണത്തലവൻ ഈയിട മരിച്ചപ്പോൾ സ്ഥാനവസ്ത്രങ്ങൾ ധരിപ്പിച്ചു വടിയും പിടിപ്പിച്ചു കസാലയിൽ ഇരുത്തിയതായും അനേകായിരംപേർ അദ്ദേഹത്തിന്റെ കൈ മുത്തിയതായും നഗരികാണിച്ചതായും ദേവാലയത്തോടും സിമ്മനാരിയോടും മറ്റും യാത്ര ചോദിച്ചതായും ഒടുവിൽ കസാലയിൽ ഇരുത്തിതന്നെ കബറടക്കിയതായും മറ്റും പത്രങ്ങളിൽ കണ്ടു. മെത്രാന്മാർ മരിച്ചാൽ പള്ളിയുടെ മദ്ബഹായിൽ കസാലയിൽ പടിഞ്ഞാട്ടു ദർശനമായി സ്ഥാനചിഹ്നഭൂഷിതരായി ഇരുത്തണമെന്നു ഏതു കിത്താബിലാണാവൊ അവർ കണ്ടത്. പിന്നീടു പ്രേതത്തിന്റെ കൈ മുത്തിപോലും! അയ്യൊ! എത്ര വലിയ വിഗ്രഹാരാധന! രക്ഷയുടെ ആയുധവും അടയാളമായി കർത്താവിനു ആവസിക്കാവുന്നതുമായ സ്ലീബായെ സുറിയാനിക്കാർ വന്ദിക്കുന്നത് വിഗ്രഹാരാധന; എന്നല്ല പള്ളികളിൽ കുരിശു വയ്ക്കുന്നതും കുരിശു വരയ്ക്കുന്നതുംതന്നെ വിഗ്രഹാരാധന. മാർത്തോമ്മാ പ്രഥമന്റെ ജൂബിലിയാഘോഷത്തിൽ എഴുന്നള്ളിപ്പാനായി ഒരു പള്ളിയിൽ തയ്യാറാക്കിയിരുന്ന അദ്ദേഹത്തിന്റെ ഒരു ചിത്ര പടം അതു വിഗ്രഹാരാധനയാണെന്നും പറഞ്ഞ ഒരു നവീകരണക്കാരൻ നിലത്തിട്ടു ചവുട്ടി വലിച്ചുകീറി ദൂരെ എറിഞ്ഞതായും അതിനെപ്പറ്റി കൊല്ലം ൧-ാം ക്ലാസ് മജിസ്ട്രേട്ടിൽ ഒരന്യായം ഫയലായതായും ഒരു പത്രത്തിൽ കാണുകയുണ്ടായി. പ്രദക്ഷിണത്തോടു കൂടി പടം കൊണ്ടുനടക്കുന്നതു വിഗ്രഹാരാധനയാണ്. പ്രേതത്തിന്റെ കൈ മുത്തുന്നതു വിഗ്രഹാരാധന

യല്ലാതാനും. ഈ ക്രുടക്കു നാണമില്ലാത്തതു ആശ്ചര്യംതന്നെ. പിന്നീടു പ്രേതത്തെ കൊണ്ടുനടന്ന വേടകാണിച്ചു. അനന്തരം പ്രേതം പള്ളിയൊടും മറ്റും യാത്രചോദിച്ചു. ഒടുവിൽ കസാലയിൽ ഇരുത്തി സ്ഥാനചിഹ്നങ്ങളും ധരിപ്പിച്ചു കബറടക്കി. ഇതെല്ലാം വേദപുസ്തകാനുസരണമാണ്. കാനോനും പാരമ്പര്യങ്ങളുമൊന്നുമല്ല. "പത്രഞ്ഞപാരമ്പര്യം" ആരു സ്വീകരിക്കും? എന്താ പത്രാധിപർ വേദപുസ്തകം തപ്പുകയാണൊ. വേണ്ട വേണ്ട. നിങ്ങളുടെ വേദപുസ്തകത്തിൽ അതു കാണുകയില്ലാ. നവീകരണ സൂറത്ത് തൊണ്ണൂററിപത്താം ആയത്തിലാണ് അതു പറഞ്ഞിരിക്കുന്നതു. ബാവാക്കന്മാർ മെത്രാന്മാർ മരിക്കുമ്പോൾ കബറടക്കത്തിനു തലവരെ കുന്തുരുക്കം ഇട്ടു മൂടുക പതിവുണ്ടല്ലൊ. ഇവർ അങ്ങിനെ ഒന്നും ചെയ്യുന്നില്ലാ. മണ്ണുമണ്ണോടു ചേരണം. അങ്ങിനെയാണ് വാക്യം പിന്നെ ഇടിയുന്നില്ല. രണ്ടുമൂന്നു ചെറിയ പാത്രം നിറച്ചു കുന്തുരുക്കം ഇട്ടു. അതിനു വാക്യമില്ലാതില്ല. നമ്മുടെകർത്താവിനെ സുഗന്ധവർഗ്ഗങ്ങൾ ഇട്ടല്ലെ കബറടക്കിയതു. കഴുവേറാൻ ഇത്രയധികം വാക്യം ഇവർ കണ്ടുപിടിച്ചതുകൊണ്ടാണീശാപത്തെല്ലാമുണ്ടാകുന്നത്. കുന്തുരുക്കം ഇടണമെന്നും ഇടണ്ടാ എന്നും വാക്യം ഉണ്ടു. ഏതാണ് സ്വീകരിക്കേണ്ടതു. ഏതായാലും വേണ്ടില്ലെന്നുവിചാരിച്ചു കുറച്ചു കുന്തുരുക്കം ഇട്ടു. അതിന്റെ കുറവുകൊണ്ടു തിരുമനസ്സുകൊണ്ടു നരകത്തിൽ പോയി എന്നുവരണ്ടാ. ഏതായാലും ഇലയ്ക്കും മുള്ളിനും കേടുകൂടാതെ കാര്യം അങ്ങിനെ നടന്നു.

❖ ❖ ❖

"തിരുമനസ്സുകൊണ്ടു" എന്നുപറഞ്ഞപ്പോൾ ഒരുകാര്യംകൂടി ഓർമ്മയിൽവന്നു. മലയാളമിത്രം കൂടിയേവന്റ ജ്ഞാനനിക്ഷേപത്തിൽ പാത്രിയർക്കീസുബാവാതിരുമനസ്സിലെ ആഗമനത്തെപ്പററിയും മറ്റും പറയുന്ന ഘട്ടങ്ങളിൽ ബാവാ അവർകൾ എന്നും ബിഷോപ്പ ഡാക്ടർ ഗിൽ അവർകളെക്കുറിച്ചും മത്തോമ്മാപ്രഥമനെക്കുറിച്ചും പറയുന്ന ഘട്ടങ്ങളിൽ "തിരുമനസ്സുകൊണ്ടു" എന്നും പ്രയോഗിച്ചിരിക്കുന്നതു കാണുകയുണ്ടായി. നവീകരണത്തലവനെക്കുറിച്ചും ബിഷോപ്പ ഡാക്ടർ ഗില്ലിനെക്കുറിച്ചും കൂടി അവർകൾ എന്നു പ്രയോഗിച്ചിരുന്നെങ്കിൽ നമ്മുടെ ഈ വിമർശത്തിനു ആവശ്യപ്പെടുകയില്ലായിരുന്നു. ഈ പ്രയോഗംകൊണ്ടു ഗിൽ അവർകളെയും മത്തോമ്മാപ്രഥമനെയുംകാൾ താഴ്ത്തികെട്ടണം പാത്രിയർക്കീസുബാവാതിരുമേനിയെ എന്നു നമ്മുടെ ദീപപത്രാധിപർ കല്പിച്ചുകൂട്ടി ചെയ്തതുപോലെ തോന്നിപ്പോകുന്നു. അവർകൾ എന്നെങ്കിലും പ്രയോഗിച്ചതു അദ്ദേഹത്തിന്റെ ജന്മാന്തരമെന്നല്ലാതെ എന്തു പറയുന്നു. അങ്ങിനെയെങ്കിലും ചെയ്യില്ലായിരുന്നുവെങ്കിൽ ബാവാതിരുമനസ്സിലേക്കു എത്രമാത്രം പരിതാപം നേരിട്ടേനെ. എഡ്വർഡു മഹാരാജാവുതിരുമനസ്സുകൊണ്ടു, മിസ്റ്റർ ജോൺമോർലി, സർ എഡ്വർഡ് ഗ്രെ, മിസ്റ്റർ ആർതർ ലാലി, തിരുവിതാംകൂർ കൊച്ചി മഹാരാജാക്കന്മാർ എന്നിവരാൽ പോലും അതിമാനിനീയനായി വിചാരിക്കപ്പെടുന്ന ബാവാതിരുമനസ്സിലേക്കുറിച്ചു നമ്മുടെ ദീപപത്രാധിപർ "തിരുമനസ്സുകൊണ്ടു" എന്നു പ്രയോഗിച്ചില്ലെങ്കിൽ അദ്ദേഹത്തിനൊന്നും വരാനില്ലാ. പ്രത്യുത, ബിഷോപ്പ ഗിൽ അവർകളെക്കുറിച്ചു "തിരുമനസ്സുകൊണ്ടു" എന്നു പ്രയോഗിച്ചില്ലെങ്കിൽ ചിലപ്പോൾ അദ്ദേഹത്തിന്റെ ശമ്പളമൊ ഉദ്യോഗമൊ പോയി എന്നു വരാവുന്നതാണല്ലൊ. പിന്നെ മത്തോമ്മാപ്രഥമനെക്കുറിച്ചു പറകയാണെങ്കിൽ "അവരിരുവരും ഒരു ജഡംതന്നെ."യല്ലെ? ദൈവമാതാവിനെയും പരിശുദ്ധന്മാരെയും ദുഷിപ്പാനും നോമ്പിൽ മത്സ്യമാംസാദികളെ ഭുജിപ്പാനും മറ്റും ആംഗ്ലിയരോടുകൂടി അവരും (നവീകരണക്കാർ) തയാറല്ലെ? അപ്പോൾ അവരെ സന്തോഷിപ്പിക്കാതിരിക്കുന്നതു എങ്ങിനെയാണ്. ഇപ്പോൾ ഇത്രമാത്രം.

---

## ബ: മർത്തമറിയംപള്ളി.

മല്ലപ്പള്ളി പുത്തൻപള്ളി ഇടവകക്കാരുടെ അത്യുത്സാഹത്താലും അവരിൽ പ്രത്യേകം വാളക്കുഴിയിൽ ഈപ്പൻ അവർകളുടെ നിഷ്കളങ്ക പ്രയത്നത്താലും, പുതുക്രിസ്ത്യാനികൾക്കായി മല്ലപ്പള്ളിൽ സ്ഥാപിതമായി

രിക്കുന്ന ബ: മൎത്തമറിയംപള്ളിയെ സംബന്ധിച്ച ആദ്യവസാനം ഒരു സംക്ഷേപചരിത്രം പത്രികാവായനക്കാർ അറിഞ്ഞിരിക്കുമല്ലൊ.

ഒരു സമുദായത്തിൻെറയൊ, ഒരു ഭവനത്തിൻെറയൊ, ഒരു രാജ്യത്തിൻെറയൊ, വൃദ്ധിക്ഷയം പ്രധാനമായി അതിൽപെട്ട ജനങ്ങളുടെ സംഖ്യയെ ആശ്രയിച്ചിരിക്കുന്നുയെന്നുള്ളതു നിൎവ്വിവാദമായ ഒരു സംഗതിയാകുന്നു. പ്രസ്തുതപള്ളിയെ സംബന്ധിച്ച് ആലോചിക്കുന്ന പക്ഷം ഇതിൻെറ ആരംഭത്തിങ്കൽ തന്നെ ആശിച്ചതിൽ അപ്പുറമായി ഒരു സംഖ്യ കണക്കിൽ കാണുന്നതിന്നിടയായി. കഴിഞ്ഞ രണ്ടു കൊല്ലങ്ങളിലായി അന്യസഭയിൽനിന്നും അല്ലാതെയും മുപ്പതിൽ അധികം ആളുകൾ ഇവിടെ വച്ചു തിരുസഭയിൽ ചേൎക്കപ്പെട്ടു. ഈ മാസത്തിൽതന്നെ ഒരു ദിവസി അറുപതിൽപരം ആളുകൾ ബ: താഴത്തെപീടികയിൽ അച്ചൻ അവൎകളിൽനിന്നും തിരുസ്നാനം കൈക്കൊണ്ടു. തദവസരത്തിൽ അന്യസഭയിൽ നിന്നിരുന്നവരായ ഉദ്ദേശം ഇരുപതു ആളുകളും പരിശുദ്ധ മൂറോൻ കൊണ്ടു അഭിഷേകം ചെയ്യപ്പെട്ടു ദൈവത്തിൻെറ സഭാംഗങ്ങളായിത്തീൎന്നു.

പുത്തൻപള്ളി ഇടവകക്കാരുടെ ശ്ലാഘനീയവും സൃഷ്ടിതാവിനു ഏററം സന്തോഷപ്രദമായിരിക്കുന്ന ഈ ദിവ്യ പ്രവൃത്തിയെ വി: സഭയിൽപെട്ട ഇടവകക്കാർ എവരും അനുകരിക്കേണ്ടിയ സമയം ഏററവും അതിക്രച്ചിരിക്കുന്നു. ഈ സൽപ്രവൃത്തിയിങ്കലുള്ള അത്യുത്സാഹത്തെ കുറെ നാളത്തേക്കു കൂടെയെങ്കിലും പുത്തൻപള്ളി ഇടവകക്കാർ നശിപ്പിക്കാതിരുന്നാൽ ഈ മൎത്തമറിയംപള്ളി ഒരു നല്ല സ്ഥിതിയിൽ വരികയും, തന്മൂലം ഇനിയും അനേകം ആളുകൾ ദിവ്യ വെളിച്ചത്തെ കാണുകയും ചെയ്യുമെന്നുള്ളതിനു സംശയമില്ല. ഇതിനു ഭംഗിയിൽ ഇടയാകുന്നില്ലെങ്കിൽ അതിനുള്ള പ്രധാന കാരണം ഇപ്പോൾ അവിടവിടെ ദൃഢമായി മുളച്ച വൈശൂന്യവും ദുൎവ്വഴക്കുകളും ആണു. പ്രി- രക്ഷകനേ അറിയാതെയും ദിവ്യവെളിച്ചത്തെ കാണാതെയുമിരിപ്പാൻ തക്കവണ്ണം ദുഷ്ടപരാക്രമനായ പിശാചിനാൽ അന്ധകാരത്തിൽകൂടെ നടത്തപ്പെടുന്നവൎക്കു, രക്ഷകനെ അറിയുന്നതിനും ദിവ്യപ്രകാശം കാണുന്നതിനും ഒരു തക്ക മാൎഗ്ഗമായി വെട്ടിവച്ചിരിക്കുന്ന ഈ വഴയിൽ ഗതാഗതം ചെയ്യുവാൻ പാടില്ലാത്തവണ്ണം കുണ്ടും കുഴിയും ഉണ്ടാക്കുകയും മുള്ളും കാരയും നാട്ടുകയും, ആ വഴി നാൾക്കുനാൾ നന്നാക്കുന്നതിനു ശ്രമിക്കാതിരിക്കയും ചെയ്യുന്നവർ ആരായാലും അവർ ദൈവത്തിൻെറ കഠോരശാപത്തിനു പാത്രവാന്മാരാകുമെന്നും ഞാൻ വിശിഷ്യാ പറയണമെന്നില്ലല്ലൊ. എന്തുകൊണ്ടെന്നാൽ സുവിശേഷം അറിയുന്നതിന്നു താല്പൎയ്യമുള്ളവരായി അനേകം പേർ, അതിനു ഒരു നിവൃത്തിയുമില്ലാതെ ഞെരങ്ങിക്കരയുന്നു.

വിശേഷിച്ചു പട്ടക്കാരുടെയും പ്രധാന കൎത്തവ്യകൎമ്മങ്ങളിൽ ഒന്ന് "ജാതികൾക്കു സുവിശേഷം അറിയിക്ക"യെന്നുള്ളതാണെങ്കിലും, അവരുടെ കുടുംബത്തെ സംരക്ഷിക്കുന്നതിനു അവർ പലപ്രകാരത്തിൽ പ്രയത്നിച്ചുവരുന്നതിനാൽ ഈ പ്രധാനകാൎയ്യത്തിനു അവസരം ഇല്ലാതെ വന്നുപോകുന്നുണ്ടു എങ്കിലും മേലാൽ ഈ ദിവ്യ വേലയ്ക്കും തൽപ്രവൃത്തകന്മാൎക്കും പൂൎവ്വാധികം സഹായികളായിരിപ്പാൻ ശ്രമിക്കണമെന്നു മാത്രം പറഞ്ഞു തൽക്കാലം വിരമിക്കുന്നു.

എന്നു ഒരു സഹതാപി.

## പരസ്യം.

## !!ആരും അറിഞ്ഞില്ലെന്നുവരരുതെ!!

താമസിച്ചപേക്ഷിച്ചാൽ ഇശ്ചാഭംഗത്തിനിടയാകുന്നതാണ്.

## "നവീകരണസഭയുടെ കുത്തഴിവു."

"യാക്കോബായ സഭയും കുത്തഴിഞ്ഞ പുസ്തകവും" എന്ന താരകയിലെ പേരില്ലാലേഖനത്തെ യുക്തിപൂർവ്വം ഖണ്ഡിക്കുന്നതും താരകയുടെ കുത്തഴിവിനെ ചൂണ്ടിക്കാണിക്കുന്നതുമായ ഈ പുസ്തകം ആവശ്യമുള്ളവർ ഒന്നേകാൽ ചക്രത്തിനു സ്റ്റാമ്പോടുകൂടി ഈ വൃശ്ചികം ൨൦-ാംനു-ക്കകം താഴെക്കാണിക്കുന്ന മേൽവിലാസത്തിൽ അപേക്ഷിക്കേണ്ടതാണ്. താരകയുടെ മൌഢ്യങ്ങളെയും കഥയില്ലായ്മയേയും വെളിപ്പെടുത്തുന്ന വേറെ ചില പുസ്തകങ്ങളും എഴുതുന്നുണ്ടു.

൧൦൮൭ തുലാം ൨൪. ഫിലിപ്പു ഉമ്മൻ.

മനോരമ, കോട്ടയം.

~~~~~~~~~~~~~~

## ഒരു "ഗണനീയതപം"

ഒരു ഭാഷ പഠിക്കുന്നതിലും പ്രയാസം അതിലെ വാക്കുകളെ ശരിയായി ഉപയോഗിക്കുന്നതിലാണെന്നുള്ളതിനു പല ദൃഷ്ടാന്തങ്ങളും പറവാനുണ്ടു. അവയിൽ ഒന്നു ഇവിടെ പ്രസ്താവിക്കുന്നതു സന്ദർഭോചിതമായിരിക്കുമെന്നു വിശ്വസിക്കുന്നു. ഇംഗ്ലീഷു പഠിക്കുന്ന ഒരു കുട്ടി "പിക്കിൾ" എന്ന വാക്കിനു കേടുകൂടാതെ സൂക്ഷിക്കുക എന്ന ഒരർത്ഥം മനസ്സിലാക്കികൊണ്ടു ഒരു സ്നേഹിതനെഴുതിയ എഴുത്തിന്റെ അവസാനത്തിൽ "ലെററ് ഗോഡ് പിക്കിൾ യൂ" എന്നു ചേർത്തിരുന്നു. താരകാധിപരുടെ യുക്തി അനുസരിച്ചു ഈ വാചകത്തിനു കുട്ടി വിചാരിച്ചിരിക്കുന്നപ്രകാരം "ദൈവം നിന്നെ കേടുകൂടാതെ സൂക്ഷിക്കട്ടെ" എന്ന അർത്ഥം കൊടുക്കാം. എങ്കിലും ഇംഗ്ലീഷുഭാഷാപരിജ്ഞാനികൾ ഇതു കേട്ടാൽ അവക്കു ഈ ഭാഷാന്തരം വളരെ നേരമ്പോക്കായിരിക്കും. കാരണം "പിക്കിൾ" എന്നവാക്കു ഇംഗ്ലീഷിൽ "ഉപ്പിലിട്ടു കേടുകൂടാതെ സൂക്ഷിക്കുക" എന്ന അർത്ഥത്തിലാണ് ഉപയോഗിക്കാറുള്ളതു. അതനുസരിച്ചു "ദൈവം നിന്നെ ഉപ്പിലിട്ടു സൂക്ഷിക്കട്ടെ എന്നാണ് മേൽ പറഞ്ഞിരിക്കുന്ന വാചകത്തിനു അർത്ഥം കൊടുക്കേണ്ടതു. "പ്രിവലസ്" എന്നു വാക്കിനെപ്പററിയുള്ള താരകാധിപരുടെ വ്യാഖ്യാനവും ഇതുപോലെ ഒരു നേരമ്പോക്കാണ്. ഇംഗ്ലീഷുഭാഷാപരിജ്ഞാനമുള്ള വല്ലവരും താരകാധിപരുടെ വ്യാഖ്യാനം ശരിയാണെന്നു പറയട്ടെ. അപ്പോൾ ചെമ്പുതെളിക്കുന്നതാണ്.

---

## പത്രവരി അടച്ചവരുടെ പേരുവിവരം

| അവർകൾ. | | രൂ. | ച. | കാ. |
|---|---|---|---|---|
| മാന്നാർ കാരയ്ക്കൽ പള്ളത്തു ചാക്കൊ | ,, | ൧ | ൩ | ൮ |
| നിരണം പനയ്ക്കാമററത്തു ബ: അബ്രഹാം കത്തനാർ | ,, | ൧ | ൧൪ | ൦ |
| ടി. തേരടിയിൽ പാപ്പി | ,, | ൧ | ൦ | ൦ |
| ടി. മണലേൽ പീലിപ്പോസു | ,, | ൧ | ൦ | ൦ |
| ടി. വിഴലിൽ പൌലൂസ | ,, | ൧ | ൩ | ൦ |
| തലവടി കണിച്ചേരിൽ പാപ്പി | ,, | ൧ | ൩ | ൮ |
| പാണ്ടംകേരി തെററിപ്പുരയ്ക്കൽ ചാക്കൊ | ,, | ൧ | ൩ | ൮ |
| കൊല്ലാട്ടു ചെമ്പകശേരിൽ ദത്തോസു | ,, | ൧ | ൧൪ | ൦ |
| വൈക്കം മുൻസിപ്പുകോട്ടുവക്കീൽ ഇട്ടി | ,, | ൧ | ൦ | ൦ |
| ചെമ്പു ബ: പള്ളിയോഗം | | ൧ | ൧൩ | ൮ |
| ടി. വടക്കുംഭാഗത്തു പുന്നൂസ് | ,, | ൧ | ൧൩ | ൮ |
| ബ: തെക്കൻപറവൂർ പള്ളിയോഗം | | ൧ | ൧൩ | ൮ |
| ബ: മഴവന്നൂർ പള്ളിയോഗം | | ൧ | ൧൩ | ൮ |
| മങ്ങപ്പെള്ളി പുന്നമററത്തുഅവിരാ | | ൧ | ൦ | ൦ |
| ബ: മാമ്മലശ്ശേരി പള്ളിയോഗം | ,, | ൧ | ൧൩ | ൮ |
~~~~~~~~~~~~~~